THE
# CHURCH WEEKLY

വാല്യം 22 | 1968 ജനുവരി 28 | ലക്കം 4

**THOUGHT FOR THE WEEK**

Too much idleness, I have observed, fills up a man's time much more completely, and leaves him less his own master, than any sort of employment what so ever.

--Edmund Burke

**താളുകൾ മറിക്കുമ്പോൾ**



**ഈ ആഴ്ചയിൽ**

ജനു. 29 മാർ ഇഗ്നാത്യോസ് നൂറോനോയുടെ അസ്ഥിസംസ്കാരം

ഫെബ്രു. 2 മായൽത്തോ, കന്യകമറിയാമിൻെറ ശുദ്ധീകരണം

3 മാർ ശെമവൂൻ, വി. ഹന്നായും.

5 മൂന്നു നോമ്പാരംഭം

## വരിസംഖ്യ

| | രൂ. | പൈ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറു മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യയ്ക്കു വെളിയിൽ 8 | | |

മാനേജർ,
ചർച്ച് വീക്കിലി, കോട്ടയം.

# പ്രൈവററു കോളജുകൾ

പ്രൈവററ് സ്കൂളുകൾ ഗവർമെൻറിൻെറ നിയന്ത്രണത്തിൽകൊണ്ടുവരുന്നതിനും അദ്ധ്യാപർക്കു ഗവർമെൻറിൽനിന്നു നേരിട്ടു ശമ്പളം കൊടുക്കുന്നതിനുള്ള നടപടിക്രമമുണ്ടാക്കുന്നതിനുമെല്ലാം വലിയ പ്രക്ഷോഭണങ്ങൾ കേരളത്തിൽ നടന്നു. ആ പ്രക്ഷോഭണങ്ങളിൽ മുഖ്യപങ്കുവഹിച്ചതു് അദ്ധ്യാപകന്മാരായിരുന്നു. സോഷ്യലിസ്സവും കമ്യൂണിസ്സവും പുരോഗമനാശയങ്ങളായിരിക്കുന്ന ഒരു വ്യവസ്ഥിതിയിൽ ഭരിക്കുന്ന രാഷ്ട്രീയ കക്ഷികൾക്കു പ്രശ്നങ്ങളുടെ വിവിധ വശങ്ങളെക്കുറിച്ചെല്ലാം നിഷ്പക്ഷമായും സമചിത്തതയോടുകൂടിയും പരിഗണിക്കാനും സാദ്ധ്യമല്ലാതെ വരും. അങ്ങനെയുള്ള ഒരു സാഹചര്യത്തിൻെറ സമ്മർദ്ദഫലമായി നമ്മുടെ സ്കൂൾ വിദ്യാഭ്യാസം മിക്കവാറും ദേശവൽക്കരിക്കപ്പെട്ടിരിക്കുന്ന ഒരു നിലയാണിന്നുള്ളതു്.

ഇങ്ങനെയൊരു പരിതഃസ്ഥിതി സൃഷ്ടിക്കുന്നതിനുള്ള കാരണക്കാർ അദ്ധ്യാപകർ മാത്രമാണെന്നു പറഞ്ഞാൽ അതു ശരിയായിരിക്കയില്ല. സ്വകാര്യമേഖലയിൽ നടത്തപ്പെട്ടിരുന്ന പല വിദ്യാലയങ്ങളുടെ മാനേജ്മെൻറുകളെക്കുറിച്ചും വലിയ പരാതികൾ ഉണ്ടായിരുന്നു. വിദ്യാലയങ്ങളിൽ പല അഴിമതികളും നടന്നതായും, അദ്ധ്യാപകരെ ഞെരുക്കുകയും, ശരിയായ ശമ്പളം നൽകാതിരിക്കുകയും, കള്ളക്കണക്കുകൾ ഉണ്ടാക്കുകയും, നിയമനങ്ങളിലും സേവനസ്ഥിരതയിലുമെല്ലാം ഉന്നത മാനദണ്ഡങ്ങൾ പുലർത്താതിരിക്കയും മററും ചെയ്തതായും ആരോപണങ്ങൾ ഉണ്ടായിരുന്നു. അതുകൊണ്ടു അദ്ധ്യാപകസംഘടനകൾ മാനേജ്മെൻറിൽനിന്നു രക്ഷപ്പെട്ടു ഗവർമ്മെൻറിൻെറ നേരിട്ടുള്ള ശമ്പളവിതരണത്തിനും മററും ആഗ്രഹിച്ചു. അങ്ങനെ മാനേജ്മെൻറുകളും ഒരളവിൽ വിദ്യാലയ ദേശവൽക്കരണ പ്രസ്ഥാനത്തിനു കാരണക്കാരായി ഭവിച്ചു.

പാശ്ചാത്യ മിഷ്യനറിമാരാണു ഇവിടെ പ്രൈവററ് സ്കൂളുകൾ സ്ഥാപിക്കുന്നതിനു പ്രാരംഭമിട്ടതു്. അവരുടെ സ്കൂളുകൾ ഭരണത്തിലും ചിട്ടയിലും, ശിക്ഷണത്തിലുമെല്ലാം മാതൃകാപരമായി വർത്തിച്ചു. ഗവർമെൻറു സ്കൂളുകൾപോലും, ആ പ്രൈവററുസ്കൂൾ മാനേജ്മെൻറിനെപ്പോലെ അദ്ധ്യാപക നിയമനത്തിലും, അവരുടെ സേവനഭദ്രതയിലും ശ്രദ്ധ പതിപ്പിച്ചിരുന്നില്ല. പിന്നീടു ഇവരെ അനുകരിച്ചു പ്രൈവററു സ്കൂളുകൾ സ്ഥാപിച്ചവർ എല്ലാ കാര്യത്തിലും മിഷ്യനറിമാരെ അനുകരിച്ചില്ല. പ്രൈവററു വിദ്യാലയങ്ങൾ തുടങ്ങുന്നതു ഒരു ബിസിനസ്സായി പരിണമിച്ചു. വ്യാപാരരംഗത്തെ പല കൊള്ളരുതായ്മകളും പല വിദ്യാലയഭരണനടപടികളിൽ സ്ഥാനംപിടിക്കാനിടയായി. ഇതിൻെറ ഫലമായി അദ്ധ്യാപകർ അസംതൃപ്തരായിത്തീർന്നു. ഒരു പ്രക്ഷോഭണം ഉടലെടുത്തപ്പോൾ അതിനു അവർ പിൻതുണ നൽകി. ഇന്നു എല്ലാ പ്രൈവററു സ്കൂളുകളും അങ്ങനെ ഗവർമെൻറിൻെറ പിടിയിൽ അമർന്നു.

അതുകൊണ്ടു അദ്ധ്യാപകരുടെ സാമ്പത്തിക നില മെച്ചപ്പെട്ടിട്ടുണ്ടു്. പക്ഷെ വിദ്യാർത്ഥികളുടെയും വിദ്യാഭ്യാസത്തിൻെറയും നില ഉയരുകയല്ല ചെയ്തിട്ടുള്ളതു്. വലിയ അധഃപതനം തന്നെ ആ രംഗത്തുണ്ടായിട്ടുണ്ടു്. മാനേജ്മെൻറുകൾക്കു മുമ്പുണ്ടായിരുന്ന താല്പര്യവും ഇന്നു കാണുന്നില്ല. എന്നാൽ പോലും ഗവർമെൻറു നേരിട്ടു നടത്തുന്ന വിദ്യാലയങ്ങളെക്കാൾ ഭേദമാണു മാനേജ്മെൻറു വിദ്യാലയങ്ങൾ.

ഏതായാലും സ്കൂളുകൾ മിക്കവാറും ദേശവൽക്കരണപദ്ധതിയിൽ അകപ്പെട്ടുകഴിഞ്ഞുവെന്നാണു വിചാരിക്കേണ്ടതു്. കമ്യൂണിസ്റ്റുകാരുടെ സ്വാധീനവും, ആധിപത്യവും ശക്തിപ്രാപിക്കാനാണിടയാകുന്നതെങ്കിൽ അവരുടെ പ്രഖ്യാപിതലക്ഷ്യമായ സംപൂർണ്ണമായ ദേശവൽക്കരണം അവർ സാധിക്കുമെന്നും പ്രതീക്ഷിക്കാവുന്നതാണു്. ഇപ്പോൾ പ്രൈവററ് കോളജുകൾക്കു കുറെയെല്ലാം സ്വാതന്ത്ര്യങ്ങൾ ഉണ്ടു്. സർവകലാശാലകൾക്കു സ്വതന്ത്രമായ പ്രവർത്തനം ജനാധിപത്യവ്യവസ്ഥിതിയിൽ അനുവദിക്കപ്പെടുകയാണു പതിവു്. ഇൻഡ്യ ഒരു ജനാധിപത്യരാജ്യമായതുകൊണ്ടു സർവകലാശാലകൾക്കു് ആ സ്വാതന്ത്ര്യം അനുവദിക്കപ്പെട്ടിട്ടുണ്ടു്. ആ സ്വാതന്ത്ര്യത്തിൻെറ ഒരു അവിഭാജ്യഘടകമാണു പ്രൈവററ് കോളജുകളുടെ പ്രവർത്തനം. ഉന്നതവിദ്യാഭ്യാസരംഗത്തെങ്കിലും പ്രൈവററ് വിദ്യാലയങ്ങൾ സംരക്ഷിക്കപ്പെട്ടിട്ടില്ലെങ്കിൽ നമ്മുടെ വിദ്യാഭ്യാസനിലയ്ക്കു വലിയ കോട്ടം തട്ടുമെന്നു സ്വാഭാവികമായ ആശങ്ക തോന്നാം

# ബൈബിൾ: വററാത്ത നീരുറവ

**ജോർജ്ജ് വറുഗീസ്, തുമ്പമൺ**

ശാസ്ത്രവും സംസ്കാരവും വളരുക എന്നു പറഞ്ഞാൽ മതത്തെ കൈവെടിയുകയാണ് എന്നൊരു ധാരണ പൊന്തിവന്നിട്ടുണ്ട്. മതത്തെ തള്ളിപ്പറയുന്നതു് പരിഷ്കാരലക്ഷണമായും ചിലർ കരുതുന്നുണ്ട്. ഏതായാലും ഈ ധാരണ തിരുത്തിയെഴുതുകയും ആവേശകരമായ ചൈതന്യം വീണ്ടെടുക്കുകയും ചെയ്യാനുള്ള ശ്രദ്ധേയമായ ശ്രമത്തിന്റെ ഭാഗമായിരുന്നു. ഈ കഴിഞ്ഞ ഡിസംബർ അവസാനം ആലുവായിൽ നടന്ന ബൈബിൾ സെമിനാർ.

---

കേരളഗവർമെൻറ് അവതരിപ്പിച്ചിട്ടുള്ള സർവകലാശാലാബിൽ സർവകലാശാലയുടെ സ്വാതന്ത്ര്യത്തിന്റെ മേൽ കൈവയ്ക്കുന്ന ഒന്നാണെന്നു ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്. അതിന്റെ ഒരു ലക്ഷ്യം പ്രൈവററ്കോളജുകൾ ഏറെറടുക്കുവാനുള്ള സൗകര്യം ഗവർമെൻറിനു വേണമെന്നുള്ളതാണ്. കേരളത്തിലെ പ്രൈവററ്കോളജദ്ധ്യാപകർക്കു കേരളഗവർമെൻറു നേരിട്ടു ശമ്പളം നൽകണമെന്നു് ഒരു വ്യവസ്ഥ ബില്ലിൽ ഇല്ല. അങ്ങനെയൊരു വ്യവസ്ഥ ബില്ലിൽ ഉൾപ്പെടുത്തുന്നതിനു പ്രൈവററ്കോളജദ്ധ്യാപകർ കഴിഞ്ഞ തിങ്കളാഴ്ച ഒരു പ്രകടനം തലസ്ഥാനനഗരിയിൽ നടത്തി. അതുകൂടി ചേർക്കുന്നതിനു ഗവർമെൻറിനു വിരോധമുണ്ടോ എന്നു നിശ്ചയമില്ല. ഏതായാലും കേരളത്തിലെ ബിഷപ്പ്സ് എഡ്യൂക്കേഷൻ കമ്മിററിയും, മാനേജ്മെൻറസോസ്യേഷൻകമ്മിററിയും ആ വ്യവസ്ഥയെ ശക്തിയായി എതിർത്തിട്ടുണ്ട്.

ഗവർമെൻറു നടത്തുന്നതും കുററവും കുറവുമുള്ള മനുഷ്യരാണ്. മാനേജ്മെൻറ് നിർവഹിക്കുന്നതും അങ്ങനെയുള്ള മനുഷ്യർ തന്നെയാണ്. എല്ലാ കാര്യങ്ങളും ഗവർമെൻറിനെ ഏല്പിച്ചാൽ അവയെല്ലാം ഭദ്രമാകുമെന്നുള്ള സങ്കല്പം യാഥാർത്ഥ്യത്തിനു കടകവിരുദ്ധമാണ്. മാനേജ്മെൻറുകൾക്കും ഗവർമെൻറിനും അതതിൻേറതായ ചുമതലകളും നിർവഹിക്കാനുണ്ട്. മാനേജുമെൻറു തെററു ചെയ്താൽ അതിനെ നിയന്ത്രിക്കണം. തിരുത്തണം. പക്ഷേ അതു മാനേജുമെൻറുകൾ ഇല്ലാതാക്കിയില്ല. ബഹുഭൂരിപക്ഷം കോളജ് മാനേജ്മെൻറുകളെ കുറിച്ച് അദ്ധ്യാപകർക്കു പരാതിയില്ല. തെററു ചെയ്യുന്ന ചില മാനേജ്മെൻറുകളെ ശരിപ്പെടുത്താൻവേണ്ടി, മാനേജ്മെൻറുകളെ മുഴുവൻ കൂച്ചുവിലങ്ങിടാനുള്ള ശ്രമമായിട്ടാണു നേരിട്ടുള്ള ശമ്പളവിതരണപദ്ധതിയെപ്പററി പരിഗണിക്കേണ്ടതു്. ഒട്ടകത്തിനു സ്ഥലമനുവദിക്കുന്ന ഫലം അതിൽനിന്നുണ്ടാകാം. പ്രത്യേകിച്ച് എല്ലാ ന്യൂനതാപരിഹാരങ്ങൾക്കും ദേശസാൽകരണമന്ത്രം മാത്രമുള്ള ഒരു കക്ഷി ഭരണാധികാരത്തിൽ ഇരിക്കുമ്പോൾ ഈ നിർദ്ദേശം അദ്ധ്യാപകരുടെ ഇടയിൽ നിന്നാണോ ആദ്യമായി ഉദയംചെയ്തതെന്നുപോലും സംശയം തോന്നിപ്പോകുന്നു. നല്ലനിലയിൽ നടത്തുന്ന പല പ്രൈവററ്കോളജുകൾ നമ്മുടെ സംസ്ഥാനത്തുണ്ട്, എന്നിട്ടും അദ്ധ്യാപകർ ഇങ്ങനെ ഒരു സംരംഭത്തിൽ ഏർപ്പെട്ടു കാണുന്നതിൽ വിസ്മയിക്കുന്നു.

കൂടാതെ പല കോളജുകളിലെയും അദ്ധ്യാപകരെല്ലാം, ഒരേസമയത്തു് അവധിയെടുത്തു തിരുവനന്തപുരത്തു പ്രകടനം നടത്താൻ പോയതു ധാർമ്മികമായി നീതീകരിക്കാൻ സാദ്ധ്യമല്ല. മാനേജ്മെൻറ് അസോസിയേഷൻ അവധി നൽകുന്നതിനു് അനുവദിച്ചിട്ടില്ല. അവധിയെടുക്കൽ ഒരു ഏകദിന പണിമുടക്കായി കലാശിച്ചതു് എത്രമാത്രം സമുചിതമായി എന്നു് അദ്ധ്യാപകർ തന്നെ സ്വയം ചിന്തിക്കേണ്ടതാണ്. ഒരു ഡിമാൻഡു ഗവർമെൻറിൽ സമർപ്പിക്കുമ്പോൾ തന്നെ ഒരു സൂചനാപണിമുടക്കു നടത്തിയതിനു മററധികം ഉദാഹരണങ്ങൾ തൊഴിൽരംഗത്തുണ്ടോ എന്നു നിശ്ചയമില്ല. ഏതായാലും കോളജുകളുടെ പ്രവർത്തനം സ്തംഭിപ്പിച്ചശേഷം ഗവർമെൻറിന്റെ അടുക്കൽ നിവേദനം സമർപ്പിക്കുന്നതിനു തീരുമാനിച്ച അദ്ധ്യാപക അസോസിയേഷൻകമ്മിററിയെ അനുമോദിക്കാൻ കഴിയുന്നില്ല.

---

ക്രിസ്ത്യാനിയുടെ മതഗ്രന്ഥമാണ് ബൈബിൾ. എല്ലാ ക്രൈസ്തവരും മിക്കവാറും നിത്യവും അതു വായിക്കുന്നു. അതുകൊണ്ട് അതിനെക്കുറിച്ച് ഇനി അധികമൊന്നുമില്ല എന്ന ധാരണയാരെങ്കിലും വച്ചു പുലർത്തിയിരുന്നെങ്കിൽ അവരുടെ കണ്ണും കാതും ചിന്താമണ്ഡലവും തുറപ്പിക്കുകയായിരുന്നു സെമിനാർ ചെയ്ത പ്രഥമ കാര്യം. ക്രൈസ്തവമായ ഒരു സംസ്കാരം വാർത്തെടുക്കുവാൻ ക്രൈസ്തവസാഹിത്യകാരനു കഴിയണം. ബൈബിളിലെ അനർഘങ്ങളായ ആദർശങ്ങൾ ശരിയായി ഗ്രഹിച്ച് പുതിയ രൂപത്തിൽ ലോകത്തിനു നൽകിക്കഴിയുമ്പോൾ മേല്പറഞ്ഞ സംസ്കാരരൂപവൽക്കരണത്തിന്റെ ഒരു ഭാഗമായി. അതിന്, പഠിക്കേണ്ട രൂപത്തിൽ നാം ബൈബിൾ പഠിച്ചേ തീരൂ.

കേരളാ ക്രിസ്ത്യൻ റൈറേറഴ്സ് ആൻഡ് ജേർണലിസ്റ്റ് ഫെലോഷിപ്പാണ് സെമിനാർ സംഘടിപ്പിച്ചതു്. പലതുകൊണ്ടും ശ്രദ്ധേയമായിരുന്നു ഉദ്ഘാടനയോഗം. ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായായിരുന്നു യോഗാദ്ധ്യക്ഷൻ. എക്യുമെനിക്കൽ ചൈതന്യത്തിൽ വിവിധ ക്രൈസ്തവ സഭാവിഭാഗങ്ങൾ ഒന്നുചേർന്നു ബൈബിളിനെക്കുറിച്ച് പഠിക്കുവാനാരംഭിക്കുന്നതു് പ്രശംസാർഹമായ നടപടിയാണെന്നു് തിരുമേനി പറഞ്ഞു. സൃഷ്ടിപരമായ ചിന്തകൾ, മനുഷ്യരാശിയുടെ സംസ്കാരപുരോഗതിക്ക്, പ്രയോജനകരമായ രീതിയിൽ, ആവിഷ്കരിക്കുവാൻ സാഹിത്യകാരന്റെ തൂലികയ്ക്കു് കരുത്തുണ്ടായെങ്കിലേ യഥാർത്ഥ സമാധാനം കൈവരികയുള്ളുവെന്നും അദ്ദേഹം പ്രസ്താവിച്ചു.

ക്രൈസ്തവസഭകളുടെ പരസ്പരമുള്ള ചെളിവാരിയെറിയൽ അസ്തപ്രഭമായിക്കൊണ്ടിരിക്കുന്ന മനോഹരമായ കാഴ്ചയിൽ അകം കുളിർത്തുകൊണ്ടും വ്യത്യസ്ത ക്രൈസ്തവസമുദായാംഗങ്ങളെ ഒരു കൊടിക്കീഴിൽ കൊണ്ടുവരാൻ കഴിഞ്ഞതിലുള്ള ചാരിതാർത്ഥ്യം പ്രകടിപ്പിച്ചുകൊണ്ടും ഐക്യത്തിന്റെ പൊൻവെളിച്ചം പരക്കുന്നതിലുള്ള ആനന്ദാനുഭൂതിയോടെയുമാണ് ഫെലോഷിപ്പ് ഓർഗനൈസർ റവ. ഫാ. മാത്യു മൂഴിയിൽ ഡെലിഗേററുകളെ സ്വാഗതം ചെയ്തതു്. കേരളാ ക്രിസ്ത്യൻ റൈറേറഴ്സ് ആൻഡ് ജേർണലിസ്റ്റ്സ് ഫെലോഷിപ്പിന്റെ ആവശ്യകത വ്യക്തമാക്കിക്കൊണ്ടുള്ളതായിരുന്നു പ്രൊഫ. കെ. എം. തരകന്റെ വിജ്ഞപ്തിപ്രസംഗം. അതിന്റെ നേർക്കുണ്ടായ ആക്രമണങ്ങൾ സംഘടനയെ അരക്കിട്ടുറപ്പിക്കുവാനേ സഹായിച്ചുള്ളുവെന്നും പ്രസ്തുത സംഘടനയുടെ പ്രവർത്തനം കൂടുതൽ വ്യാപകമാകേണ്ടതുണ്ടെന്നും അദ്ദേഹം പറഞ്ഞു മതത്തെ തികച്ചും വ്യക്തിപരമായ കാര്യം എന്നു പറഞ്ഞു ചുരുക്കിക്കെട്ടാൻ ശ്രമിക്കുന്ന ഈ അവസരത്തിൽ വ്യക്തമായ പരസ്പരധാരണയോടെ, തലമുറതലമുറയോടു സംസാരിക്കത്തക്ക ഉൾക്കനമുള്ള ദിവ്യശക്തി നേടിയെടുത്തു ക്രൈസ്തവസാഹിത്യകാരൻ രംഗത്തു വരണം. കാലഘട്ടത്തിന്റെ കടമ നിറവേററുവാൻ ക്രൈസ്തവസാഹിത്യകാരന്മാരെ അദ്ദേഹം ആഹ്വാനം ചെയ്തു.

കേരളക്രൈസ്തവസാഹിത്യത്തിന്റെ ആചാര്യനെന്നു അംഗീകരിക്കപ്പെടുന്ന മഹാകവി പുത്തൻകാവു മാത്തൻതരകനായിരുന്നു സെമിനാർ ഉദ്ഘാടനം ചെയ്തതു്. ഇന്നത്തെ കേരളക്രൈസ്തവന്റെ സാഹിത്യപ്രേമത്തെക്കുറിച്ച് അദ്ദേഹം ഹൃദയംനൊന്തു വിലപിച്ചു. സ്വന്തം ജീവിതത്തിൽ വന്നുകൂടിയ കൈയ്പേറിയ അനുഭവങ്ങൾ പലതും അദ്ദേഹം നിരത്തിവച്ചു. സാഹിത്യകാരനോടു ക്രൈസ്തവമതാധികാരികൾ നേരത്തെ പ്രകടിപ്പിച്ചിരുന്ന മനോഭാവം ഒട്ടും ആശാസ്യമായിരുന്നില്ല. സ്ഥിതിഗതികൾ മാറിവരുന്നതുപോലെ തോന്നുന്നു. സാഹിത്യസപര്യയിൽ ഏർപ്പെടുന്നവർക്കു് സുസ്ഥിരപരിശീലനം ആവശ്യമാണ്. നിരന്തരപരിശ്രമത്തിലൂടെ മാത്രമേ സാഹിത്യവാസന പരിപുഷ്ടമാകയുള്ളു.

മലയാളഭാഷയെ വളർത്തിയെടുത്തതു് ക്രൈസ്തവമിഷന

റിമാരാണ്. അതിനു താങ്ങും തണലും നൽകിയതും അവർ തന്നെ. ഈ സ്ഥിതിക്ക് മലയാളത്തെ അന്യഭാഷയായി കാണുന്നത് വേദനാജനകമാണ്. ബൈബിളിനെക്കുറിച്ചും വിസ്തരിച്ചു പ്രതിപാദിച്ചതിനു ശേഷമാണ് അദ്ദേഹം പ്രസംഗം ഉപസംഹരിച്ചത്.

'ദാസ് കാപ്പിററലി,നെക്കാൾ ശക്തിയേറിയ വിപ്ളവവിത്തുകൾ അടക്കം ചെയ്തിട്ടുള്ള ഗ്രന്ഥമാണ് ബൈബിളെന്നു ശ്രീമതി ആനിതയ്യിൽ പ്രസ്താവിച്ചു. വിപ്ളവകാരിയായ ക്രിസ്തുവിന്റെ അനുയായികളായ നാം മഹത്തായ ആശയങ്ങൾ തന്റേടത്തോടെ വിളംബരം ചെയ്യണമെന്നും അവർ ആവശ്യപ്പെട്ടു.

സെമിനാറിലെ സ്റ്റഡിക്ളാസ്സുകൾക്ക് നേതൃത്വം നൽകിയതു് ഓർത്തഡോക്സ് വൈദികസെമിനാരി പ്രിൻസിപ്പൽ റവ. ഫാ. പോൾ വർഗീസ്, റവ. ഫാ. സാമുവൽ രായൻ എന്നിവരായിരുന്നു. വി. യോഹന്നാന്റെ ഒന്നാം ലേഖനം, ബൈബിൾ എന്ന തീർത്ഥാടനം, ബൈബിളിലെ വിശ്വവീക്ഷണം, ബൈബിളും ജീവിതവേദനയും, നീതിയ്ക്കുവേണ്ടിയൊരു നിലവിളി എന്നിവയായിരുന്നു പാഠനവിഷയങ്ങൾ.

## ഫാ. പോൾ വറുഗീസ്

'വി. യോഹന്നാന്റെ ഒന്നാം ലേഖനം, എന്ന വിഷയത്തെ ആസ്പദമാക്കിയായിരുന്നു ഫാ. പോൾവർഗീസ് പ്രധാനമായും ക്ളാസ്സുകൾ നയിച്ചതു്. ബൈബിൾ പഠനം ശരിയായി നിർവഹിക്കണമെങ്കിൽ അതുമായി വ്യക്തിപരമായ ഒരു ബന്ധം പുലർത്തേണ്ടിയിരിക്കുന്നു. ആദ്യമായി ഓരോ പുസ്തകവും എഴുതിയിട്ടുള്ള അതാതിന്റെ യഥാർത്ഥ പശ്ചാത്തലം മനസ്സിലാക്കണം. അതുപോലെതന്നെ ബൈബിളിൽ ഉപയോഗിച്ചിട്ടുള്ള വാക്കുകളുടെ മൂലഭാഷയിലെ അർത്ഥവും മനസ്സിലാക്കേണ്ടിയിരിക്കുന്നു. മൂന്നാമതായി വർത്തമാനകാല പരിതസ്ഥിതികളും ശരിയായി ഗ്രഹിക്കണം. തപോനിഷ്ഠയോടെ ബൈബിൾ പഠിക്കാനാരംഭിച്ചെങ്കിലേ അതു ശരിയാകയുള്ളു. ദൈവത്തെ അറിയുകയും അവിടുത്തെ പരിപാലനം ആസ്വദിക്കുകയും ചെയ്തുകഴിഞ്ഞാൽ മനുഷ്യൻ പാപത്തിന്റെ പിന്നാലെ പരക്കം പായുകയില്ല. പാപം ചെയ്യാനുള്ള കഴിവുതന്നെ അപ്രത്യക്ഷമാകുന്നു. യഥാർത്ഥ സന്തുഷ്ടി എവിടെയാണെന്നറിയാതെ ജഡികമായ സുഖാനുഭൂതികൾക്കായി മനുഷ്യൻ വെമ്പൽ കൊള്ളുകയാണ് :"I must appear as the centre of everybody's existence" എന്ന ചിന്താഗതിയിലൂടെയാണ് പലരും നീങ്ങുന്നതു്. ദൈവത്തിനുള്ള എല്ലാ കഴിവുകളും മനുഷ്യൻ അംഗീകരിക്കേണ്ടവനാണ്. 'വിശ്വസിക്കുക, എന്ന വാക്ക് ബൈബിളിൽ ധാരാളം പ്രാവശ്യം കാണാം. സത്യം, വിശ്വാസം ഇവയ്ക്കു് എബ്രായ ഭാഷയിൽ ഒരേ പദമാണുപയോഗിക്കുന്നതു്. സത്യമാകുന്ന ഉറച്ചപാറയിൽ ഇളകാതെ നിൽക്കുകയെന്നതാണ് 'വിശ്വസിക്കുക, എന്ന വാക്കുകൊണ്ടു് യഥാർത്ഥത്തിൽ വിവക്ഷിക്കുന്നതു്. മനുഷ്യന്റെ വിശ്വാസസംഹിതയ്ക്കു് ഒരു അടിസ്ഥാനം ആവശ്യമാണ്. ഇന്നു് ക്രൈസ്തവവിരുദ്ധചിന്താഗതികൾ പെരുകിവരുന്നു. വിശ്വാസത്തിനടവു തട്ടാതെ സൂക്ഷിക്കേണ്ടതു് അത്യാവശ്യമാണ്. സഭയുടെ ആചാരാനുഷ്ഠാനങ്ങളിൽക്കൂടിയാണു വിശ്വാസം നിലനിറുത്തുവാൻ സാധിക്കുക.

വിശ്വാസചൈതന്യമുള്ള ഒരാൾ ദൈവത്തെ ഭയപ്പെടുകയില്ല. പഴയനിയമത്തിൽ മനുഷ്യൻ ദൈവത്തെ ഭയന്നിരുന്ന കാഴ്ചയാണെങ്കിൽ പുതിയനിയമത്തിൽ ദൈവത്തെ സ്നേഹിച്ചുകൊണ്ടുള്ള ചിത്രമാണു കാണുക. ദൈവസന്നിധിയിൽ പ്രവേശിച്ച തന്നോടു മുഖാഭിമുഖമായിനിന്നു കൊണ്ടു നാം സംഭാഷണം നടത്തുന്നു. അവിടെ സ്നേഹത്തിന്റെയും സൗഹാർദ്ദത്തിന്റെയും ഭാഷയാണുപയോഗിക്കുന്നതു്. ക്രൈസ്തവൻ മൂടുപടമില്ലാതെ ദൈവവുമായി സംസാരിക്കുന്നു. അതുപോലെതന്നെ ഓരോ ക്രൈസ്തവനും സ്വസഹോദരങ്ങളോടു വിദ്വേഷമെന്ന മൂടുപടം ഇല്ലാതെ വേണം. പെരുമാറുവാൻ. നിഷ്കളങ്കതയായിരിക്കണം ക്രൈസ്തവന്റെ ഭൂഷണം.

ബൈബിളിനെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ആഴമായ പാണ്ഡിത്യം വിസ്മയാവഹമാണ്. ബൈബിളിന്റെ ചരിത്രവും അവയിലെ വാക്കുകളുടെ മൂലഭാഷയിലുള്ള അർത്ഥങ്ങളും ആശയങ്ങളും അദ്ദേഹം ശരിക്കു പഠിച്ചിട്ടുണ്ട്. പറയുന്ന കാര്യങ്ങൾ കേൾക്കുന്നവരെക്കൊണ്ടു അംഗീകരിപ്പിക്കുന്നതിനു് അദ്ദേഹത്തിനുള്ള ശക്തി ഒന്നു വേറെതന്നെയാണ്. അസാധാരണമായ വ്യക്തിത്വവും കാര്യങ്ങൾ അവതരിപ്പിക്കുന്നതിലുള്ള പ്രത്യേകതയും പെരുമാററരീതിയും പോൾ വറുഗീസ് അച്ചന്റെ സവിശേഷതകളാണ്. മർമ്മപ്രധാനമായ പ്രശ്നങ്ങളെക്കുറിച്ച് സംശയങ്ങൾ ചോദിക്കുമ്പോഴാണ് അദ്ദേഹത്തിലെ പാണ്ഡിത്യം കൂടുതൽ ചലിക്കുന്നതു്.

## ഫാ: സാമുവൽ രായൻ

അനേകം ലിഖിതശകലങ്ങളുടെയും സമരഗാനങ്ങളുടെയും ഒരു പുറപ്പാടാണ് ബൈബിൾ. വിജ്ഞാനഭണ്ഡാഗാരമായ ബൈബിൾ ദൈവം മനുഷ്യനെ അന്വേഷിച്ചിറങ്ങുന്ന കഥയാണ്. വിജയപരാജയങ്ങളും വിങ്ങിപ്പൊട്ടലുകളും കൈയ്പേറിയ അനുഭവങ്ങളും ആനന്ദോൽസവങ്ങളും അതിൽ ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. ബൈബിളിലെ ആശയങ്ങളും ആദർശങ്ങളും ക്രൈസ്തവ എഴുത്തുകാരൻ ഹൃദിസ്ഥമാക്കണം. ബൈബിളിന്റെ ഹൃദയം നമ്മുടെ ജീവരക്തത്തിൽ അലിഞ്ഞുചേരണം. ബൈബിൾ സാഹിത്യം ആവിഷ്ക്കരിക്കുന്നവർ സ്വന്തമായൊരു ബൈബിൾസംസ്കാരം രൂപപ്പെടുത്തേണ്ടിയിരിക്കുന്നു. പുറപ്പാട് ബൈബിളിന്റെ ആരംഭം കുറിച്ച സംഭവമാണ്. ഫറവോന്റെ അടിമത്വത്തിൽ നിന്നു ഇസ്രായേൽ ജനത വിമുക്തിനേടിയ സംഭവമാണിതു്. കത്തിജ്വലിക്കുന്ന രാഷ്ട്രീയപരിതസ്ഥിതികളുടെ മദ്ധ്യത്തിൽ മോശ ദൈവത്തിൽനിന്നും പ്രചോദനം ഉൾക്കൊണ്ട കഥ നാം വായിക്കുന്നു. അങ്ങനെ നോക്കുമ്പോൾ ബൈബിൾ ഒരു തീർത്ഥാടനമാണെന്നു കാണാം.

ദൈവം ലോകവുമായി രക്തബന്ധത്തിലേർപ്പെട്ടിരിക്കുന്നു. ആ ബന്ധം അത്ഭുതാവഹവും സുന്ദരവുമാണ്. തന്റെ ഏകപുത്രനെ ലോകത്തിനായി നൽകി. പൂവിലും പുൽക്കൊടിയിലും പൂഴിമണലിലും ആ ദിവ്യചൈതന്യം നമുക്കു ദർശിക്കാം. ദൈവത്തിൽ നിന്നു നാം ശക്തി സംഭരിക്കുന്നു.

ക്രിസ്തു അനീതിയ്ക്കെതിരായി ശബ്ദമുയർത്തിയ അനേകം സംഭവങ്ങൾ നമുക്കു ബൈബിളിൽ കാണാം. ബൈബിളിലെ ജീവിതവീക്ഷണത്തിന്റെ കാതൽ, മനുഷ്യൻ ദൈവത്തിന്റെ സ്നേഹഭാജനമാണെന്നതാണ്. വേദനയും സ്നേഹവും അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. വേദനയുടെ അർത്ഥം സ്നേഹമെന്നാണ്. ജീവിതത്തിന്റെ വിശാലവീക്ഷണത്തിൽ സ്നേഹം വിശ്വാസഹേതുവായിത്തീരുന്നു. അതു് അനുഗ്രഹത്തിന്റെ അവസരമായി പരിണമിക്കയും ചെയ്യു. സ്നേഹത്തിനർഹതയില്ലാത്തവരെ സ്നേഹിക്കുകയാണു ഏററം മധുരമായ സ്നേഹം.

വളരെയേറെ വായിക്കയും ചിന്തിക്കയും അപഗ്രഥിക്കയും ചെയ്യു ബൈബിളിലെ അഗാധതയിൽ ഉറഞ്ഞിരിക്കുന്ന മുത്തുമണികൾ കണ്ടെത്തിക്കൊണ്ടിരിക്കുന്ന ഒരു പണ്ഡിതനാണ് ഫാ. രായൻ. സുന്ദരവും ഹൃദയവുമായ ഒരു ശൈലി അദ്ദേഹത്തിനു സ്വന്തമായുണ്ടു്. പഠിച്ചിട്ടും പഠിച്ചിട്ടും തീരാത്ത ആ വിജ്ഞാനപാരാവാരത്തിൽത്തന്നെ സൂക്ഷ്മമായി അന്വേഷിച്ചു നടക്കുന്ന ഈ 'വിദ്യാർത്ഥി, ക്രൈസ്തവസഭയ്ക്കു് ഒരു വലിയ നേട്ടമാണ്.

ഒന്നാം ദിവസം ശ്രീ എം. ഒ. ജോസഫിന്റെ അദ്ധ്യക്ഷതയിൽ ഒരു സാഹിത്യസമ്മേളനം നടന്നു. ശ്രീ ടോംജോസ് പ്രബന്ധമവതരിപ്പിച്ചു. സെമിനാറിൽ പങ്കെടുത്തവർക്കു ആലുവാ പൗരാവലിയുടെ വകയായി ഒരു സ്വീകരണം നൽകുകയുണ്ടായി. പ്രൊ. സി. പി. മാത്യുവിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന ഈ യോഗത്തിൽ റവ. ഫാ. പോൾവറുഗീസ്, യു.സി. കോളജ് പ്രിൻസിപ്പൽ ശ്രീ സി. ററി. ബഞ്ചമിൻ, പ്രൊ. കെ. എം. തരകൻ എന്നിവർ പ്രസംഗിച്ചു. ശരിയായ ബൈബിൾപഠനം വഴി മാത്രമേ സാഹിത്യകാരന്മാർക്കും പത്രപ്രവർത്തകർക്കും ഐക്യത്തിന്റെ സന്ദേശം ജനസമുദായത്തിനു നൽകാൻ കഴിയുകയുള്ളുവെന്നും മലയാളത്തിലെ പ്രസിദ്ധീകരണങ്ങളുടെ നിലവാരം മെച്ചപ്പെടുത്തുവാൻ ക്രൈസ്തവർ സംഘടിതശ്രമം നടത്തേണ്ടതാണെന്നും നല്ല ഒറിജിനൽ കൃതികൾ ഭാഷയ്ക്കു സമ്മാനിക്കുവാൻ

# ഞങ്ങളുടെ വിശുദ്ധനാട്ട സന്ദർശനം

(ii)

ഡോ: (മേജർ) വി പി. ജേക്കബ്

പിന്നീട് ഞങ്ങൾ ജോർദ്ദാൻ നദിക്കരയിലേക്കു പോയി. യേശുക്രിസ്തു യോഹന്നാൻ സ്നാപകനാൽ സ്നാനമേററ സ്ഥലത്തു് അനേകായിരം ജനങ്ങൾ മുങ്ങുന്നതു കണ്ടു. അവരിൽ അധികവും ഗ്രീക്കുകാരാണു്. പുരുഷന്മാരും സ്ത്രീകളും കുട്ടികളും വെള്ളയങ്കി ധരിച്ചാണു് മുങ്ങിയതു്. മുങ്ങാൻ കഴിയാത്തവരുടെ തലയിൽ വെള്ളം കോരി ഒഴിക്കുന്നുണ്ടായിരുന്നു. കൂടാതെ നദിക്കരയിൽ എത്താൻ കഴിയുന്നവർക്കുവേണ്ടി കുപ്പികളിൽ വെള്ളം നിറച്ചു. കൊണ്ടുപോകുന്നതു കണ്ടു. ജോർദ്ദാൻ നദിയിൽ നല്ല ഒഴുക്കുണ്ടു്. അങ്ങനെ ഒഴുക്കുള്ളപ്പോൾ വെള്ളം കലങ്ങിയിരിക്കും. കരയോടടുത്തു ചെളിയും കാണും, ചാവുകടലായിരുന്നു പിന്നെ ഞങ്ങൾ കണ്ടതു്. നല്ല തെളിഞ്ഞ വെള്ളം. ഞാൻ കുളിക്കാൻ ഇറങ്ങി. നല്ല ഉപ്പു്. വളരെ ദൂരം നീന്തി. മുങ്ങാൻ ശ്രമിച്ചു. ഉരുളുന്നതല്ലാതെ മുങ്ങാൻ കഴിഞ്ഞില്ല, നമ്മുടെ നാട്ടിലുള്ളവർ നീർക്കാംകുഴി, ഇടാൻ മിടുക്കന്മാരാണെന്നു കാണിക്കാൻ വളരെ ശ്രമിച്ചു. പക്ഷേ ജലനിരപ്പിൽനിന്നു ഒരിഞ്ചുപോലും താണില്ല.

യെറിഖോയിൽ വച്ചു് ആരോ പറഞ്ഞു, പരിശുദ്ധ യാക്കൂബ് തൃതീയൻ പാത്രിയർക്കീസു ബാവാ തിരുമേനി ജറുശലേമിൽ ഉണ്ടെന്നു്. ഞങ്ങൾ വേഗം സെൻറുമാർക്കു പള്ളിയിൽ പോയി. പ. പിതാവു് ജോർദ്ദാൻെറ തലസ്ഥാനമായ അമ്മാനിൽ പോയിരിക്കയാണെന്നും പിറേറദിവസം പെസഹാദിവസമാകയാൽ കാൽകഴുകൽ ശുശ്രൂഷ സെൻറു മാർക്കു പള്ളിയിൽ ഉണ്ടായിരിക്കുമെന്നും അറിയാൻ കഴിഞ്ഞു.

വ്യാഴാഴ്ചരാവിലെ ശമറിയായിലേക്കു പുറപ്പെട്ടു. ആദ്യമായി കർത്താവു് ശമറിയാക്കാരത്തി മറിയയോടു് വെള്ളം ചോദിച്ച സ്ഥലത്തേക്കു പോയി (യാക്കോബിൻെറ കിണർ) ഞങ്ങൾ വെള്ളം കോരിക്കുടിച്ചു. പിന്നീടു് ഒരു ശമറിയാ പുരോഹിതൻെറ ഭവനം ഞങ്ങൾ സന്ദർശിച്ചു. അന്നു് ആ ഗ്രാമത്തിൽ ആരുംതന്നെയില്ലായിരുന്നു. പെസഹാ പെരുനാളിനു മോറിയാ മലയിലേക്കു എല്ലാവരും പോയിരുന്നു. ആ പുരോഹിതൻ ഞങ്ങളെ അദ്ദേഹത്തിൻെറ വേദപുസ്തകം കാണിച്ചു. മോശയുടെ അഞ്ചു പുസ്തകങ്ങൾ മാത്രമുള്ളതാണു് അവരുടെ പുസ്തകം. അവിടെ പ്രായമുള്ളവരും അവിവാഹിതരും ആയ ഒട്ടധികം സ്ത്രീപുരുഷന്മാരുണ്ടായിരുന്നു. സാമ്പത്തിക സ്ഥിതി മോശമായതുകൊണ്ടാണു് അവർ ഇങ്ങനെ അവിവാഹിതരായി നിൽക്കുന്നതെന്നു ആ പുരോഹിതൻ ചൂണ്ടിക്കാട്ടി.

തിരിച്ചു വരുന്നവഴി ബഥനിയ സന്ദർശിച്ചു. അവിടെ ലാസറെ ഉയർപ്പിച്ച കല്ലറയിൽ ഇറങ്ങി കണ്ടു. അതിനടുത്തു ലാസറിൻെറ കുടുംബം പാർത്തിരുന്നതായി പറയപ്പെടുന്ന സ്ഥലത്തു് ഒരു പള്ളിയും മനോഹരമായ ഒരു തോട്ടവും ഉണ്ടു്.

ഉച്ചകഴിഞ്ഞപ്പോൾ ഞങ്ങൾ സെൻറു്മാർക്കു പള്ളിയിൽ എത്തി. വിദേശികളായ സഞ്ചാരികളെക്കൊണ്ടു സ്ഥലം നിറഞ്ഞിരുന്നു, എങ്കിലും ഞങ്ങൾ ബാവാ തിരുമേനി നടത്തിയ കാൽ കഴുകൽ ശുശ്രൂഷയിൽ സംബന്ധിച്ചു, ശുശ്രൂഷകൾ കഴിഞ്ഞു ബാവാ അറബിയിൽ പ്രസംഗിച്ചു. തുടർന്നു നല്ല ഇംഗ്ലീഷിലും. കർത്താവു് അന്ത്യ അത്താഴം നടത്തിയ സ്ഥലത്തായിരുന്നു കാൽകഴുകൽ ശുശ്രൂഷ നടത്തിയതെന്നു ബാവാ പ്രസംഗവേളയിൽ പറഞ്ഞു. അരമനയിൽ ചെന്നു കാണാൻ അനുവാദം വാങ്ങി ഞങ്ങൾ അവിടെ ചെന്നു കൈമുത്തി, നേരം വൈകിയതുകൊണ്ടല്ല, ബാവാ ക്ഷീണിച്ചിരിക്കുമ്പോൾ ഉപദ്രവിക്കേണ്ടാന്നുകരുതി സന്ദർശനത്തിനു സമയം ചോദിച്ചു. ദുഃഖവെള്ളിയാഴ്ച രാവിലെ 10 മണിക്കു കാണാൻ അനുവാദം തന്നു?

വെള്ളിയാഴ്ച, വേറെ പരിപാടി ഒന്നും ഉണ്ടാക്കാതെ അരമനയിൽ എത്തി. തിരുമേനി ഇരിക്കാൻ കല്പിച്ചു. ഞാൻ ഒന്നു മടിച്ചു മാറിയിരുന്നു. എന്നാൽ കൂടെയുണ്ടായിരുന്ന എൻെറ ഭാര്യ ഇരിക്കാഞ്ഞതുകൊണ്ടു് തിരുമേനി മലയാളത്തിൽ ''മകളേ ഇവിടെ ഇരിക്കാം.'' എന്നു കല്പിച്ചു. വിദേശിയരായ ചില സ്ത്രീകൾ ഇരിക്കുന്നുണ്ടായിരുന്നു. ''എന്നിട്ടും ഇരുന്നില്ല. ബാവാ ഉടനെ ഇംഗ്ലീഷിൽ മററുള്ളവരോടു പറഞ്ഞതിൻെറ ചുരുക്കമിതാണു്. മലയാളത്തെ സ്ത്രീകൾ ഇങ്ങനെയാണു്. ഞങ്ങൾ നാട്ടുകാര്യങ്ങൾ പറഞ്ഞു. റമ്പാച്ചനെയും (ഈയിടെ നിര്യാതനായ വഞ്ചിത്താററിൽ കുറിയാക്കോസ് റമ്പാൻ) നേര്യന്ത്ര അച്ചനേയും മാലിൽ അച്ചനേയും പററി ബാവാ ചോദിച്ചു. ഞങ്ങളുടെ ഇപ്പോഴത്തെ വികാരി പുന്നച്ചിറ ജേക്കബ് അച്ചനാണെന്നു പറഞ്ഞപ്പോൾ ''നമ്മുടെ ഡോക്ടർ അല്ലേ'' എന്നു ബാവാ ചോദിച്ചു.

എൻെറ പിതാവായ സൂപ്രണ്ടിനെ നല്ലതുപോലെ അറിയാമെന്നും ജയിൽ കാണിച്ചിട്ടുണ്ടെന്നും മററും പറഞ്ഞു. ഞങ്ങൾ യാത്രചോദിച്ചിറങ്ങാൻ തുടങ്ങിയപ്പോൾ കബറടക്ക ശുശ്രൂഷയിൽ സംബന്ധിക്കണം എന്നു കല്പിച്ചു. ഞങ്ങൾ അതു കഴിഞ്ഞേ പോകയുള്ളു എന്നു പറഞ്ഞു. കബറടക്ക ശുശ്രൂഷയ്ക്കു മുമ്പു് ഞങ്ങൾ വേ ഓഫ് ദി ക്രോസ്സ് കാണാൻ പോയി. യേശുക്രിസ്തു പീലാത്തോസിൻെറ അരമനയിൽ നിന്നു വിധിയനുസരിച്ചു കുരിശു ചുമന്നുകൊണ്ടു ഗോഗുൽത്താവരെ പോകുന്ന രംഗം. ഉച്ചയോടുകൂടി അരമനയുടെ അങ്കണം പല സ്ഥലങ്ങളിൽ നിന്നു കുരിശും ചുമന്നു വന്ന ജനങ്ങളെക്കൊണ്ടു നിറഞ്ഞു. ഞങ്ങളുടെ സഹായകനായ വൈദികൻ പറഞ്ഞു, വിശുദ്ധമാതാവു സ്വർഗ്ഗാരോഹണം ചെയ്യുന്നതുവരെ എല്ലാ ദിവസവും ക്രിസ്തു കുരിശു ചുമന്ന വഴിയിൽകൂടി നടക്കുകയും കർത്താവു വീണ സ്ഥലങ്ങളിൽ മുട്ടുകുത്തി പ്രാർത്ഥിക്കുകയും ചെയ്യുമായിരുന്നു. ഇതിനു് അറിയപ്പെടുന്നവരുടെ രേഖകൾ ഉണ്ടു്.''

കബറടക്ക ശുശ്രൂഷ ആദ്യമായി സിറിയൻ ഓർത്തഡോക്സു വക ചാപ്പലിൽ തുടങ്ങി. പിന്നീടു ഗോൽഗോത്തായിൽ കയറി. കർത്താവിനെ ക്രൂശിൽനിന്നു് ഇറക്കിയിടത്തായിരുന്ന ആദ്യത്തെ ശുശ്രൂഷ. ആൾത്തിരക്കുകൊണ്ടു ഞങ്ങൾക്കു അടുക്കാൻ കഴിഞ്ഞില്ല. എന്നാൽ കുരിശിൽ തറയ്ക്കപ്പെട്ട സ്ഥലത്തു് സ്ഥലം പിടിച്ചു. രണ്ടാമതു അവിടെയായിരുന്ന ശുശ്രൂഷ. അപ്പോൾ ഞങ്ങളായിരുന്നു ഏററവും മുമ്പിൽ ബാവാ തിരുമേനി ഞങ്ങളെ കണ്ടു് സന്തോഷത്തോടെ Glad you are here. എന്നു പറഞ്ഞു. അതുകഴിഞ്ഞു കബറിൻെറ മുമ്പിൽ അഭിഷേക ശുശ്രൂഷ ആയിരുന്നു. ആൾത്തിരക്കും ബഹളവും കൊണ്ടു് അടുക്കാൻ കഴിഞ്ഞില്ല. ഗോൽഗോത്തായിൽ നിന്നു വീഴാതെ താഴെയിറങ്ങിയതു വളരെ പ്രയാസപ്പെട്ടാണു്. കബറടക്ക ശുശ്രൂഷയ്ക്കുശേഷം രാ

---

സാഹിത്യകാരന്മാർ ശ്രദ്ധിക്കേണ്ടതാണെന്നും പ്രസംഗകർ ഊന്നിപ്പറഞ്ഞു.

സമാപനസമ്മേളനത്തിൽ ആലുവാ പൊന്തിഫിക്കൽ സെമിനാരി റെക്ടർ റവ. ഫാ. ഡൊമിനിക്ക് അദ്ധ്യക്ഷത വഹിച്ചു. ബൈബിളിനെക്കുറിച്ചു ധാരാളം പഠിക്കുകയും എഴുതുകയും ചെയ്തിട്ടുള്ളവർക്കുപോലും പുതിയ ലോകത്തിൻെറ കവാടം തുറക്കപ്പെടുന്ന അനുഭവമാണു സെമിനാറിൽനിന്നുണ്ടായതു്. ക്രൈസ്തവസാഹിത്യത്തിൻെറ വളർച്ചയും ക്ലാവു പിടിച്ച ചിന്താഗതികളുടെ ദൂരീകരണത്തിനും ഈ സെമിനാർ തീർച്ചയായും വഴിതെളിച്ചിട്ടുണ്ടു്. കേരള ക്രൈസ്തവസഭയുടെ ചരിത്രത്തിൽ ഒരു നാഴികക്കല്ലായി ഈ സംഭവം പരിഗണിക്കപ്പെടുമെന്നതിനു സംശയമില്ല. വിഭാഗീയതയുടെ ഇരുണ്ട മൂടുപടം ദൂരത്തെറിഞ്ഞു് ഐക്യത്തോടെ അടുത്തിരുന്നു ബൈബിളിൽനിന്നുള്ള വററാത്ത ജീവജലധാര സംഭരിക്കുവാൻ നടന്ന ഈ ശ്രമം ഏററം ശ്ലാഘനീയമായ ഒന്നാണു്.

# ചില പുതുവർഷ ചിന്തകൾ

ഡോ: യൂഹാനോൻ മാർത്തോമ്മാ

നാം ഒരു പുതുവൽസരത്തിലേയ്ക്കു പ്രവേശിച്ചിരിക്കുന്നു. ഒരുവിധത്തിൽ പറഞ്ഞാൽ ഓരോ ദിവസവും ഒരു പുതുവൽസരത്തിന്റെ ആരംഭമാണ്. എന്നാൽ സാമൂഹ്യജീവികളായ നമുക്കു സമൂഹത്താൽ അംഗീകരിക്കപ്പെട്ടിരിക്കുന്ന ഒരു വർഷാരംഭവും വർഷാവസാനവും വേണം. നാം സഭയായി ഇപ്പോൾ പാശ്ചാത്യസഭകൾ സ്വീകരിച്ചിരിക്കുന്ന ക്രിസ്തുവർഷവും മാസങ്ങളും അനുസരിച്ചു കാര്യങ്ങൾ നടത്തുന്നു. ഓരോ ഭാഷക്കാർക്കും, ജാതികൾക്കും എന്നപോലെ മലയാളികൾക്കും ഒരുവർഷ കണക്കുകൂട്ടൽ ഉണ്ട്. ക്രിസ്തുവർഷം 825 ലാണു മലയാളവർഷം ആരംഭിക്കുന്നതു്. അങ്ങനെ മലയാളവർഷം ക്രിസ്തുവർഷത്തേക്കാൾ 825 സംവത്സരം കുറഞ്ഞിരിക്കും. നമ്മുടെ നാട്ടിനു പററിയ വർഷാരംഭം ചിങ്ങമാസമാണ്. എന്നാൽ നാം നമ്മോടു ബന്ധമുള്ള മററു ജാതിക്കാരോടും രാഷ്ട്രങ്ങളോടും ഇങ്ങനെയുള്ള കാര്യങ്ങളിൽ ചേർന്നു പോകയാണല്ലോ വേണ്ടതു്.

1968—ന്റെ ഒന്നാംമാസത്തിന്റെ മദ്ധ്യത്തിൽ നാം നിൽക്കുന്നു. 1968—ൽ നാം വ്യക്തികളായി, കുടുംബങ്ങളായി, സഭയായി, മനുഷ്യസമൂഹമായി എന്തു് അനുഭവങ്ങളിൽകൂടിയാണു കടന്നുപോകേണ്ടിവരുന്നതു്? ഇതു് അറിവാൻ നാം ആഗ്രഹിക്കുന്നു. ഈ അറിവു നമുക്കു മറഞ്ഞിരിക്കുന്നതാണ്. നക്ഷത്രഗോളങ്ങളുടെ നിലയും, ജനനത്തിന്റെ ആണ്ടുമാസത്തീയതികളും തമ്മിൽ കൂട്ടി ഗണിച്ചു വ്യക്തികളുടെ ഭാവി അറിയിക്കുന്ന ഗണിതശാസ്ത്രജ്ഞന്മാർ വലുതും ചെറുതും ഉണ്ട്. അനേകർ, വളരെ അഭ്യസ്തവിദ്യരായവർ പോലും, വലിയ തുകകൾ ചെലവാക്കി ഓരോ സംവൽസരത്തേയും ഭാവി (ജാതകം) കുറിപ്പിച്ചുവയ്ക്കുന്നുണ്ട്. ചില വലിയ ജ്യോതിശാസ്ത്രജ്ഞന്മാർ ലോകചരിത്രത്തിന്റെ ഭാവിയും പൊതുവായി പ്രഖ്യാപിച്ചുവരുന്നു. ഇതിൽ എല്ലാം ശാസ്ത്രീയമായി ചില യാഥാർത്ഥ്യങ്ങളും, പ്രമാണങ്ങളും ഉണ്ട് എന്നു വിശ്വസിക്കുന്ന ക്രിസ്ത്യാനികളെയും എനിക്കു് അറിയാം. ഇങ്ങനെയുള്ള വിശ്വാസങ്ങളുടെ ഒരു 'വാങ്ങലാണു' രാഹുവേള നോട്ടവും, ശകുനം നോട്ടവും. രാഹുവേളയും, ശകുനവും നോക്കി പള്ളിയിൽ വിവാഹാദി കർമ്മങ്ങൾക്കും മററും ഒരുങ്ങി പുറപ്പെടുന്നവർ ഒരു വ്യർത്ഥകർമ്മത്തിലാണു പങ്കെടുക്കുന്നതു്. രാഹുവേള നോക്കുന്നവർ പോകേണ്ടതു പള്ളിയിലേയ്ക്കല്ല, രജിസ്റ്റർ കച്ചേരിയിലേയ്ക്കോ ചില വിവാഹമണ്ഡപങ്ങളിലേക്കോ ആണ്. പ്രകൃതിശക്തികളെ ഭരിക്കുന്ന ദൈവത്തിൽ വിശ്വസിക്കുന്നവരാണു ദൈവസന്നിധി ചേർന്നു കൃപകൾ ചോദിച്ചുവാങ്ങേണ്ടതു്. രാഹുവേള നോക്കി പള്ളിയിൽ വന്നു ശുശ്രൂഷകളിൽ സംബന്ധിക്കുന്നവർ ദൈവത്തേയും മാമോനേയും സേവിപ്പാൻ ശ്രമിക്കുകയാണ്.

ആണ്ടിന്റെ ആരംഭത്തിൽ നിൽക്കുന്നവരായ നാം ഈ ആണ്ടിൽ എന്തെല്ലാം അനുഭവങ്ങളിൽകൂടെ കടന്നുപോകും എന്നറിവാൻ ആഗ്രഹിക്കുന്നു. ഉറച്ചുകൊൾക; നമുക്കതു മറഞ്ഞിരിക്കുന്നു. പുതുസംവൽസരത്തിലേയ്ക്കു പ്രവേശിക്കുന്നവർ ഒരു തുരങ്കത്തിലേയ്ക്കു പ്രവേശിക്കുന്നതുപോലെയാണ്. മുമ്പോട്ടു നമുക്കു കാണുവാൻ വഹിയാ, പ്രകാശം കാണുന്നതിനു് ഒരു മെഴുകുതിരിയെങ്കിലും നാം ചോദിക്കുന്നു. നമുക്കു കിട്ടുകയില്ല. എന്നാൽ ഈ തുരങ്കത്തിൽകൂടിയുള്ള യാത്രയിൽ നമ്മെ കൈക്കു പിടിച്ചു നടത്തുമെന്നു് ഉറപ്പു തന്നിരിക്കുന്ന ഒരാൾ നമുക്കുണ്ട്. ഈ തുരങ്കത്തിനപ്പുറം നമ്മെ സ്വീകരിക്കുവാൻ നിൽക്കുന്നതു് ആർ എന്നും നമുക്കറിയാം. അവനിൽ ആശ്രയിച്ചു് അവൻ തരുന്ന വെളിച്ചത്തിൽ നമുക്കു മുമ്പോട്ടു പോകാം. ചരിത്രസംഭവങ്ങൾ എന്തായിരിക്കും എന്നു നമുക്കറിയുവാൻ വഹിയാ. ചരിത്രത്തെ ഭരിക്കുന്നവൻ ആരെന്നു നമുക്കു് അറിയാം. ഈ ആയിരത്തിത്തൊള്ളായിരത്തിയറുപത്തെട്ട് ദൈവഹിതം കൂടുതലായി അറിയുന്നതിനും കൂടുതൽ സേവനത്തിനുമായുള്ള ഒരു വൽസരം ആയി നമുക്കു തീരട്ടെ.

ലോകത്തിൽ ആകമാനമായി നോക്കുമ്പോൾ 1967 യുദ്ധഭീതിയുടെ സംവൽസരം ആയിരുന്നു. വിയററ്നാം യുദ്ധം മൃഗീയമായ വിധത്തിൽ നടന്നു. ആഫ്റിക്കയിൽ പല സ്ഥലങ്ങളിലും ആഭ്യന്തരകലഹങ്ങൾമൂലമുള്ള അസ്വസ്ഥതകൾ ജനങ്ങൾ അനുഭവിച്ചു. പലസ്തീനിൽ അറബിയുദ്ധം പെട്ടെന്നുണ്ടായി, പെട്ടെന്നവസാനിച്ചു. അറബികളുടെ തോൽവി ഇസ്റയേലിനോടുള്ള വൈരാഗ്യം ഇരട്ടിപ്പിച്ചതേയുള്ളു. ഏതു ദിവസവും അവിടെ യുദ്ധം പൊട്ടിപ്പുറപ്പെടാം. ചൈനയുടെ യുദ്ധസന്നാഹഭീതി ഭാരതം അനുഭവിക്കുന്നു, മൂന്നാം ലോകയുദ്ധം 1967-ൽ പൊട്ടിപ്പുറപ്പെടാഞ്ഞതു മനുഷ്യപ്രകാരം പറഞ്ഞാൽ യുണൈററഡ് നേഷ്യൻസ് ഓർഗനൈസേഷന്റെ സ്വാധീനംകൊണ്ടാണ്. പല തോൽവികൾ അതിനു പററിയിട്ടുണ്ടെങ്കിലും യു. എൻ. സമാധാനത്തിനുവേണ്ടിയുള്ള ശക്തിയായി നിലകൊള്ളുന്നു. അറബി–ഇസ്റയേൽ യുദ്ധം ഒരു ആഗോളയുദ്ധമായി വ്യാപിക്കാഞ്ഞതു ദൈവകൃപകൊണ്ടു മാത്രമാണ്, അമേരിക്കയും ബ്രിട്ടനും ഇസ്റയേലിന്റെ പലസ്തീനിലെ സുരക്ഷിതത്വത്തിനു കടപ്പെട്ടവരാണ്. അറബിരാജ്യങ്ങൾ ഇസ്റയേലിനെ പലസ്തീനിൽനിന്നു് ഓടിക്കുവാൻ ഏതാണ്ടു വ്രതം എടുത്തിട്ടുള്ളവരാണ്. റഷ്യ അറബികൾക്കു സഹായത്തിനു വന്നാൽ അതു് ആഗോളയുദ്ധത്തിലേയ്ക്കു നയിക്കും. അതു പ്രവചനത്തിലെ അർമ്മഗദ്ദോൻ എന്നു പലരും വ്യാഖ്യാനിക്കും.

1967 പൊതുവെ ഭാരതത്തിലും കേരളത്തിലും ജനങ്ങൾക്കു് അത്ര സന്തോഷകരമായ അനുഭവങ്ങൾ ഉള്ള കാലം അല്ലായിരുന്നു. ഭാരതത്തിലെ ഗവർമെൻറിന്റെ കുത്തകയുണ്ടായിരുന്ന കോൺഗ്രസ് നേതൃത്വത്തിൽ നിന്നു വീണു. ഭാരതത്തെ സമാധാനത്തിലേയ്ക്കും സഹകരണത്തിലേയ്ക്കും നടത്തുവാൻ ഉള്ള അവസരം കിട്ടി. അധികാരത്തിലേയ്ക്കു പ്രവേശിക്കപ്പെട്ട കോൺഗ്രസ്സുകാർ, അവസരത്തിനു തക്കവണ്ണം ഉയർന്നില്ല. മഹാത്മാഗാന്ധിക്കും, പണ്ഡിററ് നെഹ്റുവിനും, ശാസ്ത്രിക്കും തക്ക പിൻതുടർച്ചക്കാർ ഇല്ലാതെപോയി. വ്യക്തികളെയും, സമൂഹങ്ങളെയും കളങ്കപ്പെടുത്തുന്ന(Corrupting) അധികാരം (Power) കോൺഗ്രസ് നേതൃത്വത്തിനു നാശകാരണമായിത്തീർന്നു. ത്യാഗം അനുഭവിച്ചു സേവനം അനുഷ്ഠിക്കുവാനുള്ള ദർശനവും സ്വഭാവദൃഢതയും രാഷ്ട്രീയനേതാക്കൾക്കു് ഇല്ലാതെ പോയി. കോൺഗ്രസ്സിനെ തോല്പിച്ചു ഭരണകൂടങ്ങളിലേയ്ക്കു വന്നവർ നാട്ടിനും ജനങ്ങൾക്കും കൊടുക്കുന്നതു് എന്തു് എന്നു ബംഗാൾ ഭരണകൂടം വെളിപ്പെടുത്തി. വ്യവസായശാലകളുടെ തകർച്ച, തൊഴിലില്ലായ്മയുടെ വർദ്ധന, സമാധാനപാലനത്തിൽ പോലീസിനുണ്ടായ നിസ്സഹായത്വം, കൃഷിക്കാരുടെയും, പൊതുജനങ്ങളുടെയും സുരക്ഷിതമില്ലായ്മ. ഇവയായിരുന്നു 1967—ന്റെ രാഷ്ട്രീയനില. ഭാരതം ആകമാനം ഭാവിയെപ്പററിയുള്ള ഒരു അനിശ്ചിതത്വം ആണ് അനുഭവിക്കുന്നതു്. ക്രിസ്തീയ മിഷനറി പ്രവർത്തനത്തിൽനിന്നു വിദേശീയരെ മാററി നിറുത്താനുള്ള ശ്രമം കേന്ദ്രത്തിന്റെ ചിന്തയെ ആവേശിപ്പിച്ചിരിക്കുന്നു. ഒറീസ്സയിൽ മതസ്വാതന്ത്ര്യത്തിന്റെ പേരിൽ ഒരു ബിൽ പാസ്സാക്കിയിരിക്കുന്നു. അതിന്റെ ഉദ്ദേശം ക്രിസ്തീയ മിഷനറി പ്രവർത്തനത്തെ അശേഷം തടയുക എന്നതാണ്. ഇന്ത്യൻ ഭരണഘടനപ്രകാരം ന്യൂനപക്ഷ മതങ്ങൾക്കും, എല്ലാ മത

---

ത്രിയിൽ ഹോട്ടലിൽ വച്ചു മടക്കയാത്രയ്ക്കു് ഒരുങ്ങി. ശനിയാഴ്ച രാവിലെ ബേറൂട്ടിൽ എത്തി. അന്നു് രാത്രി അഫ്ഗാനിലേക്കുള്ള വിമാനത്തിൽ കയറി ഞായറാഴ്ച കാൻഡഹാറിൽ എത്തി. പാണംപടിക്കലെ മക്കളായ ഞങ്ങൾ വിശുദ്ധമാതാവിന്റെ അനുഗ്രഹംകൊണ്ടു ഈ ഭാഗ്യം സിദ്ധിച്ചതിൽ എന്നും ഞങ്ങളോടുകൂടിയുള്ള മാതാവിനെ സ്തുതിക്കുന്നു.

# ജാതികളുടെ കാലവും യറുശലേമിന്റെ ഭാവിയും

പി. സി. ആൻഡ്റൂസ്

യേശു പറഞ്ഞു:—

„ജാതികളുടെ കാലം തികയുവോളം ജാതികൾ

യെരുശലേം ചവിട്ടിക്കളയും„ (വി. ലൂക്കോസ് 21:20)

ഇപ്പോൾ യഹൂദന്മാർ യറുശലേമിൽ വീണ്ടും ആധിപത്യം ഉറപ്പിച്ചിരിക്കയാൽ, ‚ജാതികളുടെ കാലം പൂർത്തിയായോ?„, യറുശലേം നശിക്കാനിടയുണ്ടോ? അതിന്റെ ഭാവി എന്തു്? എന്നുള്ളതു് ഇന്നും ഒരു അനിശ്ചിത കാര്യമായി അവശേഷിക്കുന്നു.

ബൈബിൾ പ്രവചനപ്രകാരമുള്ള ജാതികളുടെ കാലം ഇന്നും തികഞ്ഞിട്ടില്ല. യറുശലേം ലോകത്തിന്റെ വഴിത്തിരിവിൽ നിൽക്കുകയാണു്. വിവിധ ജാതിക്കാർ അതിനെ പിടിച്ചടക്കാൻ ശ്രമിക്കയും ചവിട്ടിമെതിക്കയും ചെയ്തിട്ടുണ്ടു്. കനാന്യർ, അമോറയക്കാർ, ഈജിപ്തുകാർ, ബാബിലോണ്യർ, ഗ്രേക്കന്മാർ, പേർഷ്യാക്കാർ, സിറിയാക്കാർ, റോമാക്കാർ, തുർക്കികൾ, ക്രൂശുഭടന്മാർ, ബ്രിട്ടീഷുകാർ തുടങ്ങിയവർ, മാത്രമല്ല, യഹൂദന്മാരും—എല്ലാവരും തന്നെ അവിടെ സമരം നടത്തിയിട്ടുണ്ടു്. യറുശലേമിന്റെ നാശത്തെപ്പററി ക്രിസ്തുനാഥൻ പ്രഖ്യാപിച്ചപ്പോൾ, അവിടെ ഏറിയകൂറും യഹൂദന്മാരാണു് നിവസിച്ചിരുന്നതു്. പിന്നീടു് 39 വർഷം കഴിഞ്ഞു് റോമാക്കാർ പ്രസ്തുതനഗരം ആക്രമിച്ചു. അനേകായിരം യൂദന്മാരെ വാളിന്നിരയാക്കുകയും അടിമകളായി വിൽക്കുകയും ദേവാലയം ചുട്ടുനശിപ്പിക്കുകയും നഗരത്തെ നിലംപരിശാക്കുകയും ചെയ്തു.

ഏ ഡി. 135—ൽ പലസ്തീനിലെ യൂദന്മാർ വീണ്ടും റോമാക്കാർക്കു് എതിരായി വിപ്ലവം ആരംഭിച്ചു. അക്കാലത്തു റോമാക്കാർ അവരെ യറുശലേമിൽനിന്നു ഓടിച്ചു. തൽഫലമായി നഗരം മുഖ്യമായും അന്യജാതികളാൽ നിറയപ്പെട്ടു—എക്കാലവും അങ്ങനെതന്നെ—

1948—ൽ പാലസ്റ്റൈൻ ഒരു യൂദരാഷ്ട്രമായിത്തീർന്നപ്പോൾ അവർ പുരാതനനഗരത്തിൽ താമസിച്ചില്ല. പ്രത്യുത, ഒരു പുതിയ യറുശലേം സ്ഥാപിച്ചു് അവിടെ അധിവാസമുറപ്പിക്കയാണു് ചെയ്തതു്, പുരാതന യറുശലേമിനു സമീപം തികച്ചും വിഭിന്നമായ ഒരു പട്ടണം രൂപംകൊണ്ടതാണതു്. പൂർവികസ്ഥാനത്തുള്ള പഴയ യറുശലേമിൽ അന്യജാതിക്കാർ താമസിച്ചിരുന്നു. ഇന്നും താമസിച്ചു വരികയും ചെയ്യുന്നു. അവിടെയുള്ളതു് യൂദന്മാരോ അഥവാ ഇസ്രായേൽ വംശജരിൽ ആരും തന്നെയോ അല്ല.

യൂദന്മാർക്കു് പുരാതനയറുശലേമിൽ ഇക്കാലത്തു് രാഷ്ട്രീയാധികാരമുണ്ടെങ്കിലും, നഗരത്തിൽനിന്നു് അറബികളെ നിഷ്കാസനം ചെയ്തില്ല. പുതുതായി കീഴടക്കിയ എല്ലാ പ്രദേശങ്ങളിലും അറബികൾക്കു് താമസിക്കാൻ അനുവദിച്ചിരിക്കുന്നു. തന്മൂലം പ്രാചീന നഗരത്തിന്മേൽ യഹൂദന്മാർക്കു് ഏറെക്കുറെ ബലഹീനവും അസ്വസ്ഥവുമായ ഒരു രാഷ്ട്രീയ നിയന്ത്രണം മാത്രമാണുള്ളതു്.

„ജാതികളുടെ കാലം„ ഇന്നും അവസാനിച്ചിട്ടില്ല. പ്രാചീനനഗരവീഥികളിൽ അവർ സ്വച്ഛന്ദം വിഹരിക്കുന്നു. ഇന്നും അതൊരു പുറജാതി നഗരംതന്നെ. ഒടുവിൽ നഗരത്തിന്റെ രാഷ്ട്രീയാധികാരംതന്നെ യൂദന്മാർ വിട്ടൊഴിയേണ്ടിവരുമെന്നും അവർ പുറജാതിയൂറോപ്യന്മാരാൽ ബദ്ധരാക്കപ്പെടുമെന്നും പ്രവചനം തെളിയിക്കുന്നു. അന്യജാതി സൈന്യം വീണ്ടും അതിനെ ചവിട്ടിക്കളയും.

ജാതികളുടെ കാലത്തിന്റെ അന്ത്യം എന്താണെന്നു സഖറിയാ 14—ാം അദ്ധ്യായത്തിൽനിന്നും സുവ്യക്തമാണു്. ക്രിസ്തു വീണ്ടും വരികയും പുറജാതികളിൽനിന്നും യറുശലേമിനെ വീണ്ടെടുക്കുകയും ചെയ്യും. ജാതികളുടെ കാലത്തിനു് അറുതി വരുത്തുന്നതു് ക്രിസ്തുനാഥന്റെ രണ്ടാമത്തെ വരവിങ്കലാണു്. അപ്പോൾ പുരാതന യെറുശലേം അതിന്റെ ന്യായമായ അവകാശികൾക്കു് തിരിയെ കൊടുക്കപ്പെടുകയും യറുശലേം തലസ്ഥാനമാക്കി ക്രിസ്തുരാജൻ സർവജാതികളെയും ഭരിക്കയും ചെയ്യും.

യോവേലിന്റെ ദീർഘദർശനം ശ്രദ്ധിക്കുക: „അങ്ങനെ ഞാൻ എന്റെ വിശുദ്ധപർവതമായ സീയോനിൽ വസിക്കുന്നവനായി നിങ്ങളുടെ ദൈവമായ യഹോവാ എന്നു നി

---

ങ്ങൾക്കു അനുവദിച്ചിരിക്കുന്ന സ്വാതന്ത്ര്യ അവകാശങ്ങൾ വലിച്ചു് എറിയുവാൻ രാഷ്ട്രീയനേതാക്കൾക്കു പ്രയാസം കാണുന്നില്ല. പാകിസ്ഥാൻ മഹമ്മദീയ രാജ്യമായിരിക്കുന്നതുപോലെ ഭാരതം ഹിന്ദുരാജ്യമായിരിക്കണം എന്നുള്ളതു ചില നേതാക്കന്മാരുടെ, രാഷ്ട്രീയ പാർട്ടികളുടെ, പ്രസ്താവിത നയമാണു്.

ഈ അന്തരീക്ഷത്തിൽ ജീവിക്കുന്ന നമുക്കു് 1968—നെപ്പററിയുള്ള പ്രതീക്ഷ എന്താണു്? ലോകമാകമാനം അനീതി, അക്രമം, രാഷ്ട്രീയ വൈരാഗ്യം, പാർട്ടി മത്സരം ഇവ എല്ലാമാണു നടമാടുന്നതു് എന്നു തോന്നിപ്പോകാം. നാം അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളെ നേരിടു നമുക്കു് ആവശ്യമായ ദൂതു തരുന്ന ഭാഗങ്ങൾ വേദപുസ്തകത്തിൽ ഉണ്ടു്. ഈ സമയത്തു നാം ആ ഭാഗങ്ങൾ സ്മരിക്കേണ്ടതത്രേ.

നീതി, സത്യം, വിശുദ്ധി, മതഭക്തി ഇവയെ വിലമതിച്ചു ജീവിച്ച ആളായിരുന്നു 73—ാം സങ്കീർത്തനക്കാരൻ. „ദൈവം ഇസ്രയേലിനു നിർമ്മലഹൃദയമുള്ളവർക്കു തന്നെ നല്ലവനാകുന്നു„, ആ നന്മയിൽ ആശ്രയിച്ചു് ഇവിടെ ജീവിക്കാം എന്ന ദൃഢനിശ്ചയമുണ്ടായിരുന്ന സങ്കീർത്തനക്കാരൻ ചുററുപാടിലും ദുഷ്ടതയുടെ വളർച്ചയും, „ദൈവം എങ്ങനെ അറിയുന്നു? അത്യുന്നതനു് അറിവുണ്ടോ? എന്നു ചോദിക്കുന്നവരുടെ വളർച്ചയും കണ്ടു് „ഞാൻ എന്റെ ഹൃദയത്തെ ശുദ്ധീകരിച്ചതും, എന്റെ കൈകളെ കുററമില്ലായ്മയിൽ കഴുകിയതും വ്യർത്ഥമത്രെ„, എന്നു വിളിച്ചു പറയേണ്ടിവന്നുപോയി. ഈ സങ്കടത്തോടെ ദൈവത്തിന്റെ ഭവനത്തിലേക്കു പോയ സങ്കീർത്തനക്കാരൻ ദുഷ്ടത പ്രവർത്തിക്കുന്നവരും അഹംഭാവികളും വഴുവഴുപ്പിൽ നിൽക്കുന്നു എന്നു ബോദ്ധ്യമുള്ളവനായി, ഏതു സാഹചര്യത്തിലും വഴിനടത്തുന്ന ദൈവത്തിലുള്ള വിശ്വാസത്തിൽ സ്ഥിരപ്പെടുന്നതായി കാണുന്നു. സങ്കീർത്തനക്കാരന്റെ മനോനിശ്ചയം നമുക്കു വേണം. ഇന്നത്തെ ചുററുപാടുകൾ ഭയത്തെയും സംശയത്തെയും ഉളവാക്കുന്നു. ഭാവി അനിശ്ചിതവും ആണു്. സങ്കീർത്തനക്കാരന്റെ ദൃഢനിശ്ചയം നമുക്കും ആവശ്യം. നീ എന്നെ വലങ്കൈക്കു പിടിച്ചിരിക്കുന്നു„, വലങ്കൈ കൊടുക്കുന്നതു സഹായത്തിന്റെയും സഹകരണത്തിന്റെയും അടയാളവും ഉറപ്പും ആകുന്നു. ഈ ലോകത്തിലെ പോരാട്ടജീവിതത്തിൽ നമുക്കു് ഒരു ആലോചനക്കാരൻ വേണം. ഏതു തെരഞ്ഞെടുക്കേണ്ടു. എങ്ങനെ പ്രവർത്തിക്കേണ്ടു എന്നു തീരുമാനിക്കുവാൻ നമുക്കു പ്രയാസം ആണു്. ദൈവസന്നിധിയിലേക്കു തിരിഞ്ഞാൽ നാം പോകേണ്ടുന്ന വഴി അവൻ നമുക്കു കാണിച്ചുതരും: „പിന്നത്തേതിൽ മഹത്വത്തിലേക്കു് നീ എന്നെ കൈക്കൊള്ളും„, നമുക്കു് ഇഹലോകത്തിൽ ദൈവശക്തിയും, ദൈവനടത്തിപ്പും അനുഭവമാകും. ഈ ആയുസ്സിനു് അപ്പുറവും ഒരു യഥാർത്ഥതയുണ്ടു്. മരണമാകുന്ന യോർദ്ദാൻ നാം എല്ലാവരും കടക്കേണ്ടതുണ്ടു്. ആ ഭാവിയെപ്പററിയും സങ്കീർത്തനക്കാരനു് ഉറപ്പുണ്ടു്. „പിന്നത്തേതിൽ മഹത്വത്തിലേക്കു് നീ എന്നെ കൈക്കൊള്ളും„, ഈ ഉറപ്പോടെ നമുക്കു് ഇവിടെ ജീവിക്കാം. മരണത്തെ അഭിമുഖീകരിക്കാം. സങ്കീർത്തനക്കാരൻ ഒരു തീരുമാനം ചെയ്യുന്നു, „എന്നാൽ ദൈവത്തോടു് അടുത്തിരിക്കുന്നതു് എനിക്കു നല്ലതു്„, നിന്റെ സകല പ്രവൃത്തികളെയും വർണ്ണിക്കേണ്ടതിനു ഞാൻ യഹോവയായ കർത്താവിനെ എന്റെ സങ്കേതമാക്കിയിരിക്കുന്നു. (ജനവരിലക്കം മലങ്കര സഭാതാരകയിൽനിന്നു്)



## വേദവായനക്കുറിപ്പുകൾ

### ചൊവ്വ

മർക്കോസ് 4: 10–20.

ദൈവം എപ്പോഴും നല്ല വിത്തു വിതയ്ക്കുന്നു. അതു ധാരാളമായി വിതയ്ക്കുകയും ചെയ്യുന്നു. പിന്നെ അതു വേണ്ടതുപോലെ ഫലം പുറപ്പെടുവിക്കുന്നില്ലെങ്കിൽ അതു മണ്ണിന്റെ തരക്കേടു നിമിത്തമാണ്. മനുഷ്യഹൃദയത്തെയാണ് ഇവിടെ മണ്ണിനോടുപമിച്ചിരിക്കുന്നതു്, നാലുതരത്തിലുള്ള മനുഷ്യരേക്കുറിച്ച് ഇവിടെ പറയുന്നു. എല്ലാവരുടെയും ഹൃദയത്തിൽ ദൈവവചനമാകുന്ന വിത്തു വീഴുന്നുണ്ടു്. എന്നാൽ ഓരോരോ കാരണങ്ങളാൽ ആദ്യം പറഞ്ഞിട്ടുള്ള മൂന്നു കൂട്ടരിലും അതു ഫലം പുറപ്പെടുവിക്കുന്നില്ല. വേണ്ടതരത്തിലുള്ള ശ്രദ്ധയോ ജാഗ്രതയോ ഇല്ലെന്നുള്ളതാണ് അതിന്റെ കാരണം. മനുഷ്യന്റെ സഹകരണമില്ലാതെ ദൈവത്തിനു മനുഷ്യഹൃദയത്തിൽ പ്രവർത്തിക്കുക സാദ്ധ്യമല്ല. പലതരത്തിലുള്ള പ്രയാസങ്ങളും പ്രതിബന്ധങ്ങളും ഓരോരുത്തരുടെയും സാഹചര്യത്തിലുണ്ടു്. അവയെ ജയിക്കുവാൻ ദൈവത്തിന്റെ സഹായത്തോടുകൂടി മനുഷ്യനു കഴിയേണ്ടതാണ്. സാഹചര്യങ്ങളെ കുററപ്പെടുത്തിയതുകൊണ്ടു യാതൊരു പ്രയോജനവുമുണ്ടാകയില്ല. നമ്മുടെ ജീവിതത്തിൽ ദൈവത്തിന്റെ വചനം മുപ്പതും അറുപതും നൂറും മേനി വിളയുന്നില്ലെങ്കിൽ അതിനുത്തരവാദികൾ നാം തന്നെയാണ്. കാരണം കണ്ടുപിടിച്ചു പരിഹരിക്കുവാൻ നാം ശ്രമിക്കണം.

### ബുധൻ

മർക്കോസ് 4: 21–25.

„ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു„ എന്നവകാശപ്പെട്ട ക്രിസ്തു തന്റെ ശിഷ്യന്മാരേക്കുറിച്ച് „നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു„ എന്നും പറഞ്ഞിട്ടുണ്ടു്. ക്രിസ്തുവിന്റെ നാമം വഹിക്കുന്ന ഓരോ ക്രിസ്ത്യാനിയുടെയും ജീവിതവിളി ക്രിസ്തുവിന്റേതുപോലെ തന്നേ മഹത്വകരമായിട്ടുള്ളതാണ്. ക്രിസ്തു ദൈവത്തിനു സാക്ഷ്യം വഹിച്ചതുപോലെ നാമോരോരുത്തരും ക്രിസ്തുവിനു സാക്ഷ്യം വഹിക്കണം. അതായതു നമ്മുടെ ജീവിതത്തിന്റെ പ്രകാശത്താൽ നാം അവന്റെ സത്യത്തെയും സ്വഭാവത്തെയും ലോകത്തിനു വെളിപ്പെടുത്തണം. ഒരു കമ്പനിമാനേജർ ഒരിക്കൽ പറയുകയുണ്ടായി: ഒരു കമ്മ്യൂണിസ്റ്റ് ഇവിടെ ജോലിയിൽ പ്രവേശിച്ചാൽ ഒരു ദിവസത്തിനുള്ളിൽ അയാൾ കമ്മ്യൂണിസ്റ്റാണെന്ന് എല്ലാവരും അറിയും. എന്നാൽ ആ സ്ഥാനത്തു് ഒരു ക്രിസ്ത്യാനി വന്നാൽ മാസങ്ങൾ കഴിഞ്ഞാലും അറിഞ്ഞെന്നു വരികയില്ല. നാം പ്രസംഗിച്ചില്ലെങ്കിലും നമ്മുടെ ജീവിതവും പെരുമാററവും വഴിയായി നമ്മുടെ ക്രിസ്തീയസ്വഭാവം മററുള്ളവർക്കു വെളിപ്പെടണം. യഥാർത്ഥ ക്രിസ്തീയജീവിതത്തിന്റെ പ്രകാശം മറച്ചുവയ്ക്കപ്പെടാവുന്നതല്ല. വളരുന്ന ക്രിസ്തീയജീവിതത്തിനു കൂടുതൽ വളരാനുള്ള സാദ്ധ്യതയുണ്ടാകും. അല്ലാത്തതു മുരടിച്ചുപോകും.

### വ്യാഴം

അപ്പോ. പ്രവൃത്തികൾ 9: 1–8.

ഇന്നു നാം പൗലൂസിന്റെ അൽഭുതകരമായ മാനസാന്തരത്തേക്കുറിച്ചാണു ചിന്തിക്കുന്നതു്. ക്രിസ്ത്യാനികളെ പീഡിപ്പിച്ചവരുടെ നേതാവായിരുന്ന ശൗൽ മാനസാന്തരപ്പെട്ടു പൗലൂസായിത്തീർന്നു. ഇന്ന് ഒരു കമ്മ്യൂണിസ്റ്റുനേതാവു മനസ്സുതിരിഞ്ഞു് ഒരു വലിയ ക്രിസ്തീയപ്രവർത്തകനായിതീരുന്നതുപോലെയുള്ള ഒരു വ്യതിയാനമാണു ശൗലിന്റെ ജീവിതത്തിൽ സംഭവിച്ചതു്. ശൗലിന്റെ ചരിത്രം വായിക്കുമ്പോൾ രണ്ടു കാര്യങ്ങൾ നാം ഓർക്കണം. (1) പീഡിപ്പിക്കപ്പെട്ട ക്രിസ്ത്യാനികളുടെ, പ്രത്യേകിച്ച് സ്തേപ്പാനോസിനെപോലെയുള്ള രക്തസാക്ഷികളുടെ, ധീരമായ കഷ്ടാനുഭവം ശൗലിന്റെ മാനസാന്തരത്തിനു വഴിതെളിക്കുകയും അദ്ദേഹത്തിന്റെ മനസ്സിനെ ഒരുക്കുകയും ചെയ്തു എന്നുള്ള പരമാർത്ഥം. ക്രിസ്ത്യാനികളുടെ ജീവിതമാതൃകയാണു ദൈവത്തിനു് എടുത്തുപയോഗിക്കാവുന്ന ഏററവും ശക്തിമത്തായ ഉപാധി. (2) പീഡനം അനുഭവിച്ചുകൊണ്ടിരുന്ന ക്രിസ്ത്യാനികൾ പ്രാർത്ഥിച്ചുകൊണ്ടിരുന്നു എന്നുള്ള വസ്തുത. ദമസ്ക്കോസിലേയ്ക്കുള്ള വഴിയിൽവച്ചുണ്ടായ സംഭവം ക്രിസ്ത്യാനികളുടെ പ്രാർത്ഥനയ്ക്കുള്ള ഉത്തരവും കൂടിയായിരുന്നു. അവിടെ ക്രിസ്തു ശൗലിനെ കണ്ടെത്തുക മാത്രമല്ല വിശ്വാസികളുടെ പ്രാർത്ഥനയ്ക്കു് ഉത്തരമരുളുകയും ചെയ്തു.

### വെള്ളി

മർക്കോസ് 4: 26–32.

ആദ്യത്തെ ഉപമയുടെ അർത്ഥം നാം എപ്പോഴും നമ്മുടെ ആത്മികജീവിതത്തെ പരിശോധിച്ചും അളന്നും ഒച്ചപ്പാടുണ്ടാക്കേണ്ട ആവശ്യമില്ലെന്നുള്ളതാണ്. നാം ജീവിക്കേണ്ടതുപോലെ ജീവിച്ചാൽ നമ്മുടെ ജീവിതം താനേ ഫലം പുറപ്പെടുവിച്ചുകൊള്ളും. ഫലം തരുന്നതു ദൈവമാണ്. നമ്മുടെ പ്രയത്നത്തിനു രണ്ടാംസ്ഥാനമേയുള്ളു. അതുകൊണ്ടു നമ്മുടെ ഭാഗത്തു് ഏററവും ആവശ്യമായിട്ടുള്ളതു വിശ്വാസവും അനുസരണവുമാണ്. അവയുണ്ടെങ്കിൽ ദൈവത്തിന്റെ കൃപ നമ്മിലേയ്ക്കു പ്രവഹിച്ച് അതിന്റേതായ ഫലം പുറപ്പെടുവിച്ചുകൊള്ളും. രണ്ടാമത്തേ ഉപമയുടെ അർത്ഥം ബാഹ്യമായ ലക്ഷണങ്ങളെ നോക്കി നമുക്കു മനുഷ്യരുടെ പ്രവൃത്തികളെയോ ഉദ്ദേശങ്ങളെയോ അളക്കുക സാദ്ധ്യമല്ല എന്നുള്ളതാണ്. ഒരു ചെറിയ വിത്തു് ഒരു വലിയ വൃക്ഷമായിത്തീരുന്നതുപോലെ ഒരു ചെറിയ ആശയം ഒരു വലിയ വിപ്ലവത്തിനു വഴിതെളിച്ചേക്കാം. ഒരു നല്ല തഴക്കമോ ചീത്ത തഴക്കമോ ഒരാളുടെ സ്വഭാവത്തെ നിർണ്ണയിച്ചേക്കാം. നാം നമ്മേത്തന്നേ ദൈവത്തിന്റെ സേവനത്തിനു സമർപ്പിക്കുന്നപക്ഷം നമ്മുടെ ബലഹീനത ഒരു തടസ്സമാകാത്തവണ്ണം ദൈവത്തിന്റെ ശക്തി പ്രവർത്തിക്കും.

### ശനി

മർക്കോസ് 4: 35–41.

കർത്താവു വൈകുന്നേരമായപ്പോൾ കഠിനാദ്ധ്വാനം നിമിത്തം ക്ഷീണിച്ചു തളർന്നവനായി കാണപ്പെട്ടു. പടകിൽ കയറിയ ഉടനേ അവൻ ഉറക്കമായി. ഗലീലക്കടലിൽ പെട്ടെന്നു കാററും കോളും ഉണ്ടാകുക പതിവാണ്. അന്നുണ്ടായ കാററും കോളും പതിവിലേറെ ഉഗ്രമായിരുന്നു. എങ്കിലും ഗാ

---

ങ്ങൾ അറിയും. യറുശലേം വിശുദ്ധമായിരിക്കും. അന്യജാതിക്കാർ ഇനി അതിൽകൂടി കടക്കുകയുമില്ല ...... യഹൂദയ്ക്കോ സദാകാലത്തേയും യറുശലേമിനു തലമുറ തലമുറയോളവും നിവാസികളുണ്ടാകും. ഞാൻ ശുദ്ധീകരിക്കാത്ത അവരുടെ രക്തപാതകം ഞാൻ ശുദ്ധിയാക്കും. എന്തെന്നാൽ, യഹോവ സീയോനിൽ വസിച്ചുകൊണ്ടിരിക്കുന്നു., (യോവേൽ 3:17–21)

ക്രിസ്തുവിന്റെ ദ്വിതീയ ആഗമനത്തിനുശേഷം യറുശലേം ഒരു കാലത്തും അന്യജാതിക്കാരുടെ പോർക്കളമായിത്തീരുകയില്ല. അവിടെ സമാധാനവും നിർഭയത്വവും വാഴും. സംഹാരശപഥം ഉണ്ടാകയില്ല. (സഖ: 14:11) അതിന്റെ തെരുവുകളിൽ പുറജാതി സൈന്യം ചവിട്ടുകയോ പുറജാതിക്കാർ അവിടെ നിവസിക്കയോ ചെയ്യുന്നതല്ല.

(അവലംബം; ഒരു ഇംഗ്ലീഷ് ലേഖനം)

# കാതോലിക്കാദിനപിരിവു്: ഒരു പുതിയ സമീപനം വേണം

കെ. വി. മാമ്മൻ

സഭയുടെ വിവിധ ആവശ്യങ്ങൾക്കുവേണ്ടി കാതോലിക്കാദിനത്തിൽ ഗണ്യമായ ഒരു തുക പിരിക്കുന്നതിനുള്ള ശ്രമം കഴിഞ്ഞവർഷം ആരംഭിച്ചു എങ്കിലും പിരിവു സംബന്ധിച്ചു എന്തെങ്കിലും പരിഷ്കാരമോ പുതിയ സമീപനമോ സ്വീകരിക്കാൻ സാധിച്ചില്ല. കഴിഞ്ഞവർഷം ലക്ഷ്യംവച്ച തുകയുടെ പകുതിയിൽ കൂടുതൽ ലഭിച്ചു. പല പള്ളികളിൽ നിന്നും ഒരു പൈസയും ലഭിച്ചില്ല. ചില പള്ളികൾ ലഭിച്ച പണത്തിൽനിന്നു ഒരു പൈസയും കൊടുത്തുമില്ല. ഇപ്പോൾ ലഭിക്കുന്ന തുക ജനങ്ങൾ സ്വമേധയാ നൽകുന്നതാണ് അതായതു് സഭയുടെ കേന്ദ്രത്തിൽനിന്നു കവറും കല്പനയും അയയ്ക്കുന്നതുകൊണ്ടു ലഭിക്കുന്നതു്. വളരെ വർഷങ്ങളായുള്ള ഏർപ്പാടാണിതു്.

കാതോലിക്കാദിനപ്പിരിവു സംബന്ധിച്ചു് ഒരു പുതിയ സമീപനം സ്വീകരിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. കൂടുതൽ തുക പിരിക്കേണ്ടതു് അത്യാവശ്യമാണ്. കാരണം സഭയുടെ ആവശ്യങ്ങൾ വളരെ വർദ്ധിച്ചിരിക്കുന്നു. മലങ്കര സഭയിൽ എത്ര ആളുകൾ ഉണ്ടെന്നു ആർക്കും അറിഞ്ഞുകൂടാ. കാരണം കാനേഷുമാരി കണക്കു് എടുക്കുന്നതിനു സാധിക്കുന്നില്ല. അതിനുള്ള ശ്രമവും ഇല്ല. മാനേജിംഗ് കമ്മിററി കൂടി പലപ്പോഴും സംസാരിച്ചു പിരിയുന്നതല്ലാതെ വ്യക്തമായ തീരുമാനങ്ങൾ എടുക്കുകയോ എടുക്കുന്ന തീരുമാനങ്ങൾ കാര്യക്ഷമമായി നിർവഹിക്കുകയോ ചെയ്യുന്നില്ലെന്നു് ഒരു മാനേജിംഗ് കമ്മിററി അംഗംതന്നെ അടുത്ത കാലത്തു പറയുകയുണ്ടായി. ജോലിത്തിരക്കുള്ള മാനേജിംഗ് കമ്മിററി അംഗങ്ങൾക്കു് അതിനുള്ള സമയമേ ലഭിക്കുന്നുള്ളു. ഒരു ദിവസം ധ്യാനപരമായി ചെലവഴിക്കുന്നതിനോ പിറേറ ദിവസം യോഗം ചേരുന്നതിനോ ഇതുവരെ സാധിച്ചിട്ടില്ലെന്നാണ് ഓർമ്മ. മററു ചില സഭകളുടെ പരമാധികാരസഭകൾ നാലും അഞ്ചും ദിവസം തുടർച്ചയായി സമ്മേളിച്ചാണ് കാര്യങ്ങൾ അടുക്കോടും ചിട്ടയോടുംകൂടി നടത്തുന്നതു്. മററു സഭകളിലെ ഇത്തരം സമിതികളുടെ പ്രവർത്തനങ്ങൾ പഠനാർഹമാണ്.

കാതോലിക്കാദിനപ്പിരിവു വിജയിക്കണമെങ്കിൽ സഭയിലുള്ള ഓരോ കുടുംബത്തിൽനിന്നും സംഭാവന ലഭിച്ചേ തീരൂ. ഇന്നു് അനേകകുടുംബങ്ങൾ പല കാരണങ്ങളാൽ ഈ പിരിവിൽനിന്നു രക്ഷപ്പെടുന്നുണ്ടു്. ഒരാളിൽനിന്നു പ്രതിവർഷം 1 രൂപ എന്ന കണക്കിൽ പിരിച്ചാൽ നല്ലതാണെന്നുള്ള ശ്രീ. ഇ. കെ. അലക്സാണ്ടറുടെ (കഴിഞ്ഞ ലക്കത്തിൽ പറഞ്ഞിരുന്നു) നിർദ്ദേശം നല്ലതാണെങ്കിലും പ്രായോഗികമായി വളരെ പ്രയാസമാണ്. എന്നാൽ ഒരു കുടുംബത്തിൽനിന്നു് അതിന്റെ കഴിവനുസരിച്ചുള്ള ഒരു തുക ശേഖരിക്കുക എന്ന പരിപാടി കൂടുതൽ പ്രായോഗികമായി തോന്നുന്നു. കാതോലിക്കാദിനത്തിന്റെ പ്രാധാന്യം പിരിവുകളുടെ ആവശ്യകത എന്നിവ ജനങ്ങളെ ധരിപ്പിച്ച ശേഷം കവറുകൾ നേരത്തെ എല്ലാ ഭവനങ്ങളിലും വിതരണം ചെയ്യുകയും നിശ്ചിതദിവസം ഓരോ ഇടവകയിൽനിന്നും പ്രത്യേകം ചുമതലപ്പെടുത്തുന്ന മൂന്നോ നാലോ ആളുകൾ ഓരോ വീടും സന്ദർശിച്ചു കവർ തിരിച്ചുവാങ്ങി പിരിവു പൂർത്തിയാക്കുകയും തുക കാതോലിക്കാദിനം കഴിഞ്ഞു ഒരാഴ്ചക്കകം അയച്ചുകൊടുക്കുകയും ചെയ്യണം. ഇങ്ങനെ ചെയ്താൽ എല്ലാ വീട്ടിൽനിന്നും പണം ലഭിക്കുകയും ഒരു കവറും നഷ്ടപ്പെടാതിരിക്കുകയും

---

ഘനിദ്രയിലാണ്ട കർത്താവിനെ ഉണർത്തുവാൻ അതിനു കഴിഞ്ഞില്ല. ശിഷ്യന്മാർ അവനെ വിളിച്ചെഴുന്നേല്പിച്ചതു് അവനെ അപകടത്തിൽനിന്നു രക്ഷിക്കണമെന്നുള്ള ചിന്തയിൽ നിന്നുകൂടി ആയിരുന്നിരിക്കാം. മുങ്ങാറായ പടകിലേ വെള്ളം കോരിവററിക്കുവാൻ അവന്റെ സഹായവുംകൂടി ആവശ്യമായിരുന്നിരിക്കാം. അതിൽ കൂടുതലൊന്നും അവർ പ്രതീക്ഷിച്ചിരിക്കാനിടയില്ല. കർത്താവു കാററിനെ ശാസിച്ചടക്കിയതു് അവർ ഒട്ടും പ്രതീക്ഷിക്കാത്ത ഒരൽഭുതമായിരുന്നു. അതു മനസ്സിലാക്കുവാൻ അവർക്കു പ്രയാസമായിരുന്നെങ്കിൽ നമുക്കും പ്രയാസമായിരുന്നേക്കാം. അവന്റെ ആജ്ഞയെ മനുഷ്യരെപ്പോലെ പ്രകൃതിയും അനുസരിക്കുന്നു. കാരണം അവൻ സകലത്തിന്റെയും സ്രഷ്ടാവാണ്. അവനിലുള്ള നമ്മുടെ വിശ്വാസത്തെ വർദ്ധിപ്പിക്കുവാനായി നാം പ്രാർത്ഥിക്കണം. ജീവിതത്തിലുണ്ടാകുന്ന ഏതു പരീക്ഷയുടെയും പ്രതിസന്ധിയുടെയും കാററിനെ അമർത്തുവാൻ അവനു കഴിയും.

### ഞായർ

റോമർ 13: 1–7.

പൗലൂസ് ശ്ലീഹാ അന്നത്തെ സാഹചര്യങ്ങൾ മനസ്സിൽ വച്ചുകൊണ്ടു് അന്നത്തെ ക്രിസ്ത്യാനികൾക്കു മാർഗ്ഗനിർദ്ദേശം നൽകുവാനാണ് എഴുതിയതെന്നുള്ള വസ്തുത നാം ഓർക്കണം. ഒരു തലമുറ കഴിഞ്ഞു്, ക്രിസ്ത്യാനികൾ അന്നത്തെ ഗവർമെൻറിന്റെ ഉഗ്രമായ പീഡനത്തിനു് ഇരയായ കാലത്തു് എഴുതിയിരുന്നെങ്കിൽ ക്രിസ്തീയസത്യത്തിനും മാനദണ്ഡങ്ങൾക്കും ധീരമായ സാക്ഷ്യം വഹിച്ചിരുന്ന ക്രിസ്ത്യാനികൾക്കു കൂടുതൽ പ്രോൽസാഹനം നൽകുന്നവിധത്തിലും അധികാരസ്ഥാനങ്ങളെ അല്പമായി വിമർശിച്ചും പൗലൂസ് എഴുതുമായിരുന്നു എന്നു വിചാരിക്കാം. അധികാരസ്ഥാനങ്ങളെ ബഹുമാനിക്കണമെന്നുള്ള പൗലൂസിന്റെ നിർദ്ദേശം പൊതുവേ ശരിയും സ്വീകാര്യവുമാണ്. എന്നാൽ ക്രിസ്തീയപ്രമാണങ്ങൾക്കു വിരുദ്ധമായവിധത്തിൽ ബഹുമാനിക്കുകയോ അനുസരിക്കുകയോ ചെയ്യേണ്ട ആവശ്യമില്ല. അങ്ങനെ വരുമ്പോൾ ക്രിസ്ത്യാനി കഷ്ടം സഹിച്ചു സത്യത്തിനു സാക്ഷ്യം വഹിക്കേണ്ടിവരും. ഇന്നു സുവിശേഷത്തിനുവേണ്ടി കഷ്ടമനുഭവിക്കുകയും ധീരമായി പോരാടുകയും ചെയ്യുന്നവരെ ഓർത്തു നാം പ്രാർത്ഥിക്കുകയും നമ്മുടെ ജീവിതത്തിൽ അങ്ങനെയുള്ള സാക്ഷ്യം വഹിക്കുവാൻ ഒരുങ്ങുകയും വേണം.

### തിങ്കൾ

മർക്കോസ് 5: 1–6

ഇന്നത്തെ മന:ശാസ്ത്രഭാഷയിൽ പറയുകയാണെങ്കിൽ അശുദ്ധാത്മാവു ബാധിച്ച ഈ മനുഷ്യൻ double personality ഉള്ള ഒരാളായിരുന്നു. അയാളുടെ ആളത്വത്തിന്റെ ഒരു വശം കൊണ്ടു് അയാൾക്കു യേശുവിനെ ആരാധിക്കാൻ കഴിയും. എന്നാൽ മറുവശം ആ നാട്ടുകാരെയെല്ലാം ഭയപ്പെടുത്തത്തക്കവണ്ണം ഭീകരമായ ഒന്നായിരുന്നു. അതുകൊണ്ടു നാട്ടുകാർ അയാളെ ബന്ധിച്ചു് അവശനാക്കുവാൻ ശ്രമിച്ചു. ഈ മനുഷ്യനു് ഒരു നല്ല വശമുണ്ടായിരുന്നെങ്കിലും ചീത്ത വശമായിരുന്നു പ്രബലപ്പെട്ടതു്. ഭയം അയാളെ അടിമയാക്കി. അതു കൂടുതൽ ഭയം ഉളവാക്കി, അയാൾ ലോകത്തെ ഭയപ്പെടുകയും ലോകം അയാളെ ഭയപ്പെടുവാൻ ഇടയാക്കുകയും ചെയ്തു. ഭയത്തിന്റെ ശക്തിയെ ഏതെങ്കിലുംവിധത്തിൽ തകർക്കാത്തപക്ഷം അതു നമ്മെത്തന്നെയും മററുള്ളവരെയും നശിപ്പിക്കും. ഇന്നു ഭയത്തിനു വകനൽകുന്ന സാഹചര്യങ്ങളിലാണു മനുഷ്യർ ജീവിക്കുന്നതു്. അതു പലതരത്തിലുള്ള ആകുലചിന്തകൾക്കിടയാക്കുന്നു. യേശുക്രിസ്തുവിന്റെ ശക്തിക്കു മാത്രമേ ഈ ഭയത്തെ ജയിക്കുവാൻ കഴിയൂ. അവൻ നമ്മുടെ സമാധാനമാകുന്നു എന്നറിഞ്ഞു് അവനിൽ പൂർണ്ണമായി ആശ്രയിക്കുവാൻ നാം പഠിക്കണം.

# കുരിശിൻതൊട്ടികൾക്കു കൂടുതൽ പണം ചെലവാക്കരുത്

മാത്യൂസ് മാർ ഈവാനിയോസ്

ദൈവത്തിന്റെ വലിയ കൃപയാൽ സഭയിൽ സമാധാനം ഉണ്ടായി. ആ സമാധാനം വർദ്ധിച്ച് എല്ലായിടത്തും നിറയുന്നതിനും എല്ലാവരും പ്രാർത്ഥിക്കുകയും പ്രയത്നിക്കുകയും ചെയ്യണം.

ഇസ്റയേൽ ജാതിയുടെ ചിതറിക്കൽ കർത്താവിന്റെ മനുഷ്യാവതാരത്തിന്റെ ഒരുക്കങ്ങളിൽ ഒന്നായിരുന്നു. നസ്റാണികളെ ഭാരതത്തിന്റെ ഏതു കോണിലും ഇപ്പോൾ കാണാനുണ്ട്. പല സ്ഥലങ്ങളിലും പുതുതായി പള്ളികൾ തീർത്തിട്ടുണ്ട്, തീർക്കുന്നുണ്ട്. അവയെല്ലാം നസ്റാണികൾക്കു മാത്രമായുള്ളവയാണ്. അതിനു പ്രേഷകവൃത്തി ആവശ്യമാണ്. അതിലും പ്രധാനമായി നാം ചെയ്യേണ്ട ഒരു കാര്യമുണ്ട്. അതു നമ്മുടെ ജീവിതംകൊണ്ടു നാം ക്രിസ്ത്യാനികളാണെന്നു കാട്ടിക്കൊടുക്കുകയും സത്യവെളിച്ചത്തിലേയ്ക്ക് എല്ലാവരെയും ആകർഷിക്കുകയും ചെയ്യുക എന്നുള്ളതാണ്. അതായിരിക്കും ഏററം നല്ല പ്രേഷകവൃത്തി. കോട്ടയം ഭദ്രാസനം വകയായി ഒരു സുവിശേഷകേന്ദ്രം ആരംഭിക്കുന്നതിനെ സംബന്ധിച്ച് ആലോചിക്കുന്നതിനുള്ള സമയം കടന്നിരിക്കുകയാണ്.

എല്ലാ രാജ്യത്തിനും, സംഘത്തിനും, കൂട്ടത്തിനും കമ്പനിക്കും, പഞ്ചായത്തിനും, അതാതിന്റെ നിയമങ്ങൾ ഉണ്ട്. നിയമങ്ങൾ അനുസരിക്കേണ്ടതു് അതിലെ ഘടകങ്ങളുടെ ചുമതലയാണ്. നിയമങ്ങൾ ഇല്ലെങ്കിൽ അവ ഉറയ്ക്കുകയും വർദ്ധിക്കുകയും ഇല്ലെന്നു മാത്രമല്ല, നശിക്കുകതന്നെ ചെയ്യും. നമ്മുടെ ഓരോ ഇടവകപ്പള്ളിയും പൊതുസഭാനിയമം അനുസരിച്ചുള്ള റിക്കാർഡുകൾ എല്ലാം സൂക്ഷിക്കണം. ഇടവക രജിസ്റ്റർ, ഇടവകയോഗരജിസ്റ്റർ, മാമ്മോദീസാ, കുമ്പസാരം, വിളിച്ചുചൊല്ലു്, വിവാഹം, മരണം മുതലായവയ്ക്കുള്ള രജിസ്റ്ററുകൾ, ഇവ ക്രമമായി എഴുതി സൂക്ഷിക്കണം. പൊതുയോഗത്തിന്റെയും മാനേജിംഗ്കമ്മിററിയുടെയും മിനിററ്സ് വേറെ വേറെ എഴുതി സൂക്ഷിക്കുകയും ഇടവകയോഗത്തിന്റെ നിശ്ചയങ്ങൾ അപ്പഴപ്പോൾ വികാരി മെത്രാപ്പോലീത്തായ്ക്കു് അയച്ചുകൊടുക്കുകയോ അയപ്പിച്ചുകൊടുക്കുകയോ ചെയ്കയും വേണം. തലേ ആണ്ടിന്റെ അവസാനത്തിലോ തന്നാണ്ടിന്റെ ആരംഭത്തിലോ ഇടവകയോഗം കൂടി ഭരണസമിതിയെയും കൈക്കാരനെയും സെക്രട്ടറിയെയും തെരഞ്ഞെടുക്കുകയും ബജററും തെരട്ടും പാസ്സാക്കി അവയുടെ ഈരണ്ടു പകർപ്പ്, ഒരാഴ്ചയ്ക്കകം ഭദ്രാസനഓഫീസിൽ എത്തിക്കുകയും ചെയ്യണം. പള്ളിവക പണം കൈക്കാരന്റെയും വികാരിയുടെയും പേരിലോ അവരുടെ പരസ്പര സമ്മതപ്രകാരം അവരിൽ ആരുടെയെങ്കിലും പേരിലോ നിക്ഷേപിക്കേണ്ടതാണ്. മാനേജിംഗ് കമ്മിററി നിശ്ചയിക്കുന്ന ഒരു ക്ളിപ്തതുക കൈക്കാരന്റെ കൈവശം വച്ചുകൊണ്ടിരിക്കാവുന്നതാണ്.

## സ്ത്രീധനം

വിവാഹം രണ്ടു ഞായറാഴ്ച കുർബാനയ്ക്കുശേഷം വിളിച്ചുചൊല്ലി നടത്തണമെന്നുള്ള നിയമം ഇപ്പോഴും വേണ്ടതരത്തിൽ നടപ്പിൽ വന്നിട്ടില്ല. മററുള്ള സഭകളിൽ മൂന്നു ഞായറാഴ്ച വിളിച്ചുചൊല്ലണമെന്നുള്ളതു നിർബന്ധമാണ്. അങ്ങനെ നടക്കുകയും ചെയ്യുന്നുണ്ട്. നമ്മുടെ നിയമം അനുസരിച്ച വിളിച്ചുചൊല്ലുന്നതിനു പട്ടക്കാർ പ്രത്യേകം ശ്രദ്ധിക്കണം.

കുറെ വർഷങ്ങൾക്കു മുമ്പ് കേന്ദ്രഗവർമെൻറ് സ്ത്രീധനം നിരോധിക്കുകയുണ്ടായി. നസ്രാണികൾ അവരുടെ പെൺമക്കൾക്കു കൊടുക്കുന്നതു സ്ത്രീധനമല്ലെന്നും, പിതൃസ്വത്തിലുള്ള പുത്രിയുടെ അവകാശമാണെന്നും അന്നുതന്നെ നമ്മുടെ ചില നിയമവിദഗ്ദ്ധന്മാർ അഭിപ്രായപ്പെട്ടതാണ്. അതിപ്പോൾ പൊതുവെ സ്വീകരിക്കപ്പെട്ടിരിക്കുകയുമാണ്. വിവാഹ അവസരങ്ങളിലാണല്ലൊ പെൺകുട്ടികളുടെ അവകാശം അഥവാ സ്ത്രീധനം കൊടുക്കുന്നതു്. പുരാതനകാലംമുതലേ അതിന്റെ ഒരു നിശ്ചിത ശതമാനം പള്ളിക്കു കൊടുത്തുവരുന്നതാണ്. ഇപ്പോൾ പലരും അതുകൊടുക്കാൻ മടികാണിക്കുന്നതായി റിപ്പോർട്ടുകൾ ലഭിക്കുന്നുണ്ട്. ആ പ്രവണത ഉപേക്ഷിക്കണം. കൈസറിനുള്ളതു കൈസറിനും ദൈവത്തിനുള്ളതു ദൈവത്തിനും കൊടുക്കണം.

നമ്മുടെ പല പള്ളികളും പൊളിച്ചു വലിപ്പംകൂട്ടി പണിയുന്നുണ്ട്. കഴിവുണ്ടെങ്കിൽ പുരാതനമായ പള്ളിക്കെട്ടിടങ്ങൾ പൊളിച്ചുകളയാതെ പുതിയ കെട്ടിടം പണിയുന്നതായിരിക്കും ഉത്തമം. ഇപ്പോൾ ഭീമമായ കുരിശിൻതൊട്ടികൾ പണിയാറുണ്ട്. കുരിശിൻതൊട്ടികൾക്ക് അത്ര വളരെ പണം ചെലവു ചെയ്യുന്നതു ശരിയാണെന്നു തോന്നുന്നില്ല. അവയ്ക്കു ചെലവാക്കുന്ന സംഖ്യകൾ ഹൈറേഞ്ചിൽ തറപോലും കെട്ടാതെ പുല്ലു മേഞ്ഞ നമ്മുടെ പള്ളികളെയും, മലബാർ മെത്രാസനത്തിലുള്ള പള്ളികളെയും സഹായിക്കുന്നതിനു വിനിയോഗിക്കുന്നതു നന്നായിരിക്കും.

---

ചെയ്യും. ഈ വർഷം മാർച്ച് 31-ാം തീയതിയാണ് കാതോലിക്കാദിനം. അതുകൊണ്ട് ഏപ്രിൽ പ്രഥമവാരത്തിൽ പിരിവ് പൂർത്തിയാക്കുന്നതിനുവേണ്ടി, വിതരണം ചെയ്യപ്പെടുന്ന കവറുകൾ ഏപ്രിൽ ആദ്യവാരത്തിൽ ശേഖരിക്കാൻ ഏർപ്പാടു ചെയ്താലും മതി. കാരണം മാസാരംഭത്തിലെ പിരിവ് ജനങ്ങൾക്കു സൗകര്യപ്രദമായിരിക്കും. മാസാന്ത്യത്തിൽ പ്രതിമാസശമ്പളക്കാരുടെ കൈവശം പണം കാണുകയില്ല. ഇങ്ങനെയുള്ള കാര്യങ്ങളിൽ പ്രായോഗികബുദ്ധിയും മററുള്ളവരുടെ സൗകര്യവും പണപ്പിരിവു നടത്തുന്നവരുടെ ചിന്തയിൽ വരേണ്ടതാണ്.

കേരളത്തിനു വെളിയിൽ ഇന്ത്യയിലും ഇന്ത്യക്കു പുറത്തും ജോലി ചെയ്യുകയും മെച്ചപ്പെട്ട ശമ്പളം വാങ്ങുകയും ചെയ്യുന്ന പലർക്കും സഭയ്ക്കു സംഭാവനകൾ നൽകാനുള്ള അവസരം ലഭിക്കുന്നില്ല. ബാഹ്യകേരള ഭദ്രാസനത്തിലെ ഇടവകകളിൽ അംഗങ്ങളായിരിക്കുന്നവരുടെ കാര്യമല്ല ഇവിടെ വിവക്ഷിക്കുന്നതു്. ഇടവകകൾ ഇല്ലാതെ ജീവിച്ചു വരുന്ന അനേകശതം സുറിയാനിക്കാരുണ്ട്. അവരെ സഭ അന്വേഷിക്കുന്നുണ്ടെന്നും അവർക്കു സഭയോടു ചില കടപ്പാടുകൾ ഉണ്ടെന്നും സഭ അവരെ അറിയിക്കണം. ഓരോ ഇടവകയിൽനിന്നും അങ്ങനെയുള്ളവരുടെ പേരും മേൽവിലാസവും ശേഖരിക്കാവുന്നതും അവർക്കു സഭയുടെ ആവശ്യങ്ങളും അഭിവാദനങ്ങളും ഉൾക്കൊള്ളുന്ന ലഘുലേഖകൾ അയച്ചുകൊടുക്കാവുന്നതുമാണ്. അവ ലഭിക്കുമ്പോൾ നിശ്ചയമായും ലഭിക്കുന്നവർക്ക് സന്തോഷമുണ്ടാകുകയും അവർ സംഭാവനകൾ സന്തോഷപൂർവം അയച്ചുകൊടുക്കുകയും ചെയ്യാതിരിക്കുകയില്ല. ഈ ഏർപ്പാടു നടപ്പാക്കണമെങ്കിൽ കാര്യക്ഷമതയുള്ള ഭദ്രാസനഓഫീസുകളും കേന്ദ്രഓഫീസുകളും ആവശ്യമാണ്. യുവജനസമാജാംഗങ്ങളെയും വിദ്യാർത്ഥിപ്രസ്ഥാനാംഗങ്ങളെയും പണപ്പിരിപ്പുസംബന്ധിച്ച സേവനങ്ങൾക്കു വിനിയോഗിക്കാവുന്നതാണ്. പക്ഷേ ഇതുവരെ അവരുടെ സഹകരണം അധികൃതർ പൊതുവെ തേടിയിട്ടില്ലെന്നാണു ചൂണ്ടിക്കാണിക്കപ്പെടുന്നതു്.

ഏതായാലും പത്രപ്രസ്താവനകൾകൊണ്ടോ തിരുമേനിമാരുടെ കല്പന പ്രസിദ്ധീകരണങ്ങൾകൊണ്ടോ മാത്രം പിരിവു വിജയിക്കുകയില്ലെന്നു മനസ്സിലാക്കേണ്ടതുണ്ട്.

# ക്രൈസ്തവലോക വാർത്തകൾ

എം. കെ.

മാർച്ച് ഒന്നാം തീയതി അഖിലലോകപ്രാർത്ഥനാദിനമായി ആചരിക്കുന്നതാണ്. "തമ്മിൽത്തമ്മിൽ ഭാരങ്ങളെ വഹിക്കുവിൻ,, (ഗലാത്യർ 6:2) എന്നതാണ് ആ ദിവസത്തെ പ്രധാന ചിന്താവിഷയം. ലോകമൊട്ടുക്കുള്ള വനിതകൾ അന്നേദിവസം സ്തോത്രം, മദ്ധ്യസ്ഥപ്രാർത്ഥന, സമർപ്പണം എന്നിവയുള്ളായി ആരാധനാശുശ്രൂഷകൾ നടത്തും.

X X X

## ഡോ. സ്റ്റാൻലി ജോൺസ്

പ്രസിദ്ധ സുവിശേഷ പ്രസംഗകനും ഗ്രന്ഥകർത്താവുമായ ഡോ. ഇ. സ്റ്റാൻലി ജോൺസ് ഫെബ്രുവരി 4 മുതൽ മേയ് 10 വരെ ഇന്ത്യയിൽ പ്രസംഗപര്യടനം നടത്തുന്നതാണ്. മാരാമൺ കൺവൻഷനിൽ അദ്ദേഹം പ്രസംഗിക്കും.

X X X

## പ്രിൻസിപ്പൽ

വെല്ലൂരിലെ വൂറീസ് കോളജ് ലക്ചറർ ജഗരാജ് സാമുവൽ നസറേത്തിലെ (തിരുനൽവേലി) മാർ ഗോസിസാസ് കോളജിന്റെ പ്രിൻസിപ്പലായും, മദ്രാസ് പച്ചയ്യപ്പാസ് കോളജിലെ മുൻലക്ചറർ മിസ് മാർഗററ്റ് സ്റ്റീഫൻ കഡലൂർ വിമൻസ് കോളജ് പ്രിൻസിപ്പലായും നിയമിക്കപ്പെട്ടിരിക്കുന്നു.

X X X

## ഏഷ്യയിൽ എക്യുമെനിസം

ഏഷ്യയിൽ എക്യുമെനിക്കൽ പ്രസ്ഥാനം കൈവരിച്ചിട്ടുള്ള പുരോഗതിയെപ്പററി ഈസ്റ്റേഷ്യ ക്രിസ്ത്യൻ കോൺഫറൻസിന്റെ നാലാമത് അസ്സംബ്ളി പ്രത്യവലോകനം ചെയ്യുന്നതാണ്. ജനവരി 30 മുതൽ ഫെബ്രുവരി 8 വരെ ബാങ്കോക്കിനു സമീപം സ്വർഗനിവാസ് എന്ന സ്ഥലത്തായിരിക്കും അസ്സംബ്ളി സമ്മേളിക്കുക. 15 ഏഷ്യൻ രാജ്യങ്ങളിൽനിന്നായി ക്രിസ്തീയസഭകളുടെ 280 പ്രതിനിധികൾ സമ്മേളനത്തിൽ സംബന്ധിക്കും.

സഭാജീവിതത്തിൽ സ്ഥാപനങ്ങളുടെ സ്ഥാനം, ക്രിസ്ത്യാനികളും മുസ്ളീംകളുമായുള്ള സംഭാഷണം, കാര്യക്ഷമമായ എക്യുമെനിക്കൽ സഹകരണത്തിന് ആവശ്യമായ ഘടനകൾ, സഭയുടെ രോഗശാന്തി ശുശ്രൂഷ എന്നീ വിഷയങ്ങൾ ചർച്ച ചെയ്യപ്പെടും.

ഇൻന്ത്യ, പാക്കിസ്ഥാൻ, സിലോൺ ബർമ്മ, തായ്ലൻഡ്, മലേഷ്യ, സിംഗപ്പൂർ, ഇന്ഡോനേഷ്യ, ആസ്ട്രേലിയ, ന്യൂസീലൻഡ്, ഫിലിപ്പൈൻസ്, ഹോംഗ്കോങ്ങ്, തായ്വാൻ, ജപ്പാൻ, ദക്ഷിണകൊറിയ എന്നീ രാജ്യങ്ങളിലെ ആംഗ്ളിക്കൻ, പ്രോട്ടസ്റ്റൻറ്, ഓർത്തഡോക്സ് സഭാവിഭാഗങ്ങൾ അംഗങ്ങളായുള്ള സംഘടനയാണ് ഈസ്റ്റേഷ്യാ ക്രിസ്ത്യൻ കോൺഫറൻസ്. 1957 ലാണ് ഈ റീജനൽ എക്യുമെനിക്കൽ സംഘടന രൂപവൽക്കരിച്ചത്.

ലാവോസ്, കംബോഡിയ വിയററ്നാം, നേപ്പാൾ എന്നീ രാജ്യങ്ങളിൽനിന്നു നിരീക്ഷകർ സ്വർഗനിവാസ് സമ്മേളനത്തിൽ സംബന്ധിക്കും.

ഈസ്റ്റേഷ്യാ ക്രിസ്ത്യൻ കോൺഫറൻസ് അസംബ്ളിക്കു മുമ്പായി താഴെപ്പറയുന്ന സമ്മേളനങ്ങൾ നടക്കുന്നതാണ്.

അത്മേനികളെയും വ്യവസായത്തിൽ ക്രിസ്തീയസാക്ഷ്യവും സംബന്ധിച്ച ഒരു പ്രത്യേക കൺസൾട്ടേഷൻ (ജന.25—29)

മെത്തഡിസ്റ്റ് കൺസൾട്ടേഷൻ (ജന. 27—29)

ഏഷ്യൻ ക്രൈസ്തവ വനിതാസമ്മേളനം (ജന. 27—29)

നാഷണൽ ക്രിസ്ത്യൻ കൗൺസിൽ പ്രതിനിധികളുടെ സമ്മേളനം (ജന. 29)

കുടുംബാസൂത്രണ ഇൻസ്റ്റിററ്യൂട്ട് (ജന. 29)

ഈസ്റ്റേഷ്യാ ക്രിസ്ത്യൻ കോൺഫറൻസ് യൂത്ത് കമ്മിററി മീററിംഗ് (ജന. 29)

X X X

## ആദ്യ വനിത

ബ്രിട്ടീഷ് കൗൺസിൽ ഓഫ് ചർച്ചസിന്റെ ക്രി

---

കോട്ടയം ഭദ്രാസനത്തിന്റെ വകയായി ഇവിടെ ഒരു അഭയഭവൻ ആരംഭിച്ചിട്ടു മൂന്നുകൊല്ലം ആയി. ഇപ്പോൾ 20 അന്തേവാസികൾ അവിടെ താമസിച്ചുവരുന്നു. എല്ലാവരും 70 വയസ്സിൽ കൂടുതൽ പ്രായമുള്ള പുരുഷന്മാരുമാണ്. ഈ കഴിഞ്ഞ വാർഷികപിരിവു കർശനമായ കാതോലിക്കാദിനപ്പിരിവിനെ തുടർന്നായിരുന്നതുകൊണ്ട് വളരെ മോശമായിരുന്നു. അഭയഭവനോടു് അനുബന്ധിച്ച് ഒരു ഡിസ്പെൻസറി ആരംഭിച്ചിട്ട് ഇപ്പോൾ 6 മാസം കഴിഞ്ഞു. എല്ലാ ഞായറാഴ്ചയും ബുധനാഴ്ചയും കോട്ടയം മെഡിക്കൽകോളജിലെ വിദഗ്ദ്ധന്മാരും ദീനദയാലുക്കളും ആയ ഡോക്ടറന്മാർ വന്നു രോഗികളെ പരിശോധിക്കുകയും സൗജന്യമായി മരുന്നു കൊടുക്കുകയും ചെയ്തുവരുന്നു. രോഗികൾ ഇഷ്ടംപോലെ ഒരു തുക അവിടെ വച്ചിരിക്കുന്ന പെട്ടിയിൽ ഇടുകയാണ് ഇപ്പോൾ ചെയ്തുവരുന്നത്. മാസംതോറും അതിനും ഒരു തുക വേണ്ടതായിട്ടാണിരിക്കുന്നത്.

നമ്മുടെ അഭയഭവനിൽ 20 പേർക്കു താമസിക്കുന്നതിനുള്ള സ്ഥലസൗകര്യമേ ഇപ്പോൾ ഉള്ളു. അത്രയും പുരുഷന്മാർ മാത്രമാണ് ഇപ്പോൾ അവിടെ താമസിക്കുന്നത്. സ്ത്രീകൾക്കായി ഒരു കെട്ടിടം കഴിയുന്നതുംവേഗം പണിയിക്കുന്നതാണ്. നമ്മുടെ പള്ളികളുടെ ബജററിൽ അഭയഭവനായി ഓരോ തുക കൊള്ളിക്കണമെന്നു നാം ആവശ്യപ്പെട്ടിട്ടുള്ളതാണ്. കഴിഞ്ഞ കൊല്ലം നാല്പതിൽ താഴെ പള്ളികൾ മാത്രമാണു തുകകൾ ബജററിൽ ചേർത്തിട്ടുള്ളത്. എല്ലാ പള്ളിക്കാരും അഭയഭവന് ഓരോ തുക ബജററിൽ കൊള്ളിക്കണമെന്നു നാം താല്പര്യപ്പെടുന്നു.

ഈ മെത്രാസനത്തിലെ സൺഡേസ്കൂളുകളും മർത്തമറിയം സമാജങ്ങളും ഒരുതരം ഭംഗിയായി നടന്നുവരുന്നുണ്ട്. നമ്മുടെ പട്ടക്കാർ ഒന്നുകൂടി ഉൽസാഹിച്ചാൽ അവ കുറെക്കൂടെ മെച്ചമാക്കാൻ സാധിക്കുന്നതാണ്. സൺഡേസ്കൂളുകളും മർത്തമറിയം സമാജങ്ങളും ഇല്ലാത്ത പള്ളികളിൽ ഉടനെ ആരംഭിക്കുകയും ഉള്ളവയെ ശക്തിപ്പെടുത്തുകയും വികസിപ്പിക്കുകയും ചെയ്യണം. സൺഡേസ്കൂളുകളുടെയും, മർത്തമറിയം സമാജങ്ങളുടെയും യുവജനസമാജങ്ങളുടെയും ലക്ഷ്യം ദൈവമന്ദിരമായ നമ്മുടെ ഹൃദയങ്ങളിൽ കർത്താവു വന്നു വസിക്കുകയും അങ്ങനെ നമ്മുടെ ജീവിതം യഥാർത്ഥ ക്രിസ്തീയ ജീവിതമായിത്തീർന്നു് മററുള്ളവരെക്കൂടെ കർത്താവിങ്കലേക്കു് ആകർഷിക്കുകയും ചെയ്യണമെന്നുള്ളതായിരിക്കണം.

നാം വല്ലാത്ത ഒരു കാലഘട്ടത്തിലാണ് എത്തിയിരിക്കുന്നത്. കാലങ്ങളെ തിരിച്ചറിയാഞ്ഞതിനു കർത്താവു യഹൂദജാതിയെ കുററപ്പെടുത്തിയിട്ടുണ്ട്. ആ കാര്യത്തിൽ നാം യഹൂദന്മാരെക്കാൾ കുററക്കാരാണ്. കമ്യൂണിസത്തെ ഒരു വലിയ വിപത്തായി പലരും കണക്കാക്കുന്നുണ്ട്. അതിനെ നേരിടേണ്ടതു് എങ്ങനെയാണെന്നു കാര്യമായി ചിന്തിക്കുന്നുണ്ടോ എന്നു സംശയമാണ്. നാം നാമധേയക്രിസ്ത്യാനികളായി ജീവിക്കാതെ യഥാർത്ഥ ക്രിസ്ത്യാനികളായി ജീവിക്കുകയാണ് അതിനുള്ള പ്രതിവിധി.

മാമ്മോദീസാ, വിവാഹം, പുരകൂദാശ മുതലായി പട്ടക്കാർ നടത്തേണ്ടതായ കൂദാശകൾ നടത്തുന്നതിനു ബുദ്ധിമുട്ടിക്കാതിരുന്നാൽ കൊള്ളാം.

(പള്ളികൾക്കയച്ച കല്പനയിൽനിന്ന്)

സ്ത്യൻ എയ്ഡ് ഡിപ്പാർട്ടുമെൻറ് ഡയറക്ടർ മിസ് ജാന റ്റ്ലേസി നവംബർ 12–ാംതീയതി സെൻറ്പോാംസ് കത്തീഡ്രലിലെ (ലണ്ടൻ) പ്രസംഗപീഠത്തിൽനിന്നു പ്രസംഗിച്ചിരിക്കുന്നു. അവിടെ പ്രസംഗിക്കുന്ന പ്രഥമവനിതയാണു ജാനററ്.

X X X

**ഡോ. നബാബൻ**

ഈസ്റ്റേഷ്യാ ക്രിസ്ത്യൻ കോൺഫറൻസിൻെറ യൂത്ത് സെക്രട്ടറിയായ ഡോ. സോറിടപാ നബാബൻ ഇൻഡോനേഷ്യയിലെ നാഷണൽ കൗൺസിൽ ഓഫ് ചർച്ചസിൻെറ ജനറൽസെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു.

X X X

**ബൈബിൾ വിതരണം**

200 കോടി ജനങ്ങൾ നിവസിക്കുന്ന ഭൂവിഭാഗത്തു ബൈബിൾ വിതരണം ചെയ്യുന്നതിനുള്ള ഒരു പഞ്ചവൽസര പദ്ധതി ബാങ്കോക്കിൽ ചേർന്ന യുണൈററഡ് ബൈബിൾ സൊസൈററീസിൻെറ ഏഷ്യാ–സൗത്ത് പസിഫിക്ക് റീജനൽ കോൺഫറൻസ് ആസൂത്രണം ചെയ്തിരിക്കുന്നു.

ലബനൻ മുതൽ ജപ്പാൻ വരെയുള്ള രാജ്യങ്ങൾ ഉൾപ്പെടുന്ന ഭൂവിഭാഗങ്ങളിൽനിന്നു സഭാനേതാക്കളും ബൈബിൾ സൊസൈററി നേതാക്കളുമായി 90 പേർ സന്നിഹിതരായിരുന്നു. യൂറോപ്പിൽ നിന്നും ലാററിൻ അമേരിക്കയിൽനിന്നും റോമൻകത്തോലിക്കാ സഭയിൽനിന്നും സൗഹാർദ്ദ പ്രതിനിധികളും സംബന്ധിച്ചു.

„ജീവിതകാലത്തു ദൈവത്തിൻെറ മഹദ്വചനങ്ങൾ ശ്രവിക്കാൻ ഓരോ വ്യക്തിക്കും അവസരം ലഭിക്കണമെന്ന കാര്യത്തിലാണു ഞങ്ങൾക്കു പ്രത്യേകതാല്പര്യം,. പ്രതിനിധികൾ പറഞ്ഞു. „ബൈബിൾ സൊസൈററികളും സഭകളും അച്ചടിച്ച ബൈബിളോ ബൈബിൾഭാഗങ്ങൾ തർജ്ജിമ ചെയ്ത റിക്കാർഡുകളോ വിതരണം ചെയ്ത് ഈ ലക്ഷ്യം കൈവരിക്കേണ്ടിയിരിക്കുന്നു.,

X X X

**ലൂതറുടെ സിദ്ധാന്ത**

പ്രസിദ്ധ സ്വിസ്സ് റോമൻകത്തോലിക്കാ ദൈവശാസ്ത്രജ്ഞനായ ഹാൻസ് കുങ്ങ് മാർട്ടിൻ ലൂതറുടെ സിദ്ധാന്തത്തെ ന്യായീകരിച്ചിരിക്കുന്നു.

കാൽവിൻ സ്ഥാപിച്ച ജനീവാ യൂണിവേഴ്സിററിയിൽ അദ്ദേഹം പ്രസംഗിക്കുകയായിരുന്നു. നവീകരണത്തിൻെറ 450–ാം വാർഷികം പ്രമാണിച്ചു വിശ്വാസംമൂലം നീതീകരണം എന്ന ലൂതറൻ സിദ്ധാന്തം റോമൻകത്തോലിക്കാ സിദ്ധാന്തമാണോ എന്ന വിഷയത്തെ ആസ്പദമാക്കി പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

‚.തൻെറ പൂർവഗാമികളിൽനിന്നു വ്യത്യസ്തമായി ലൂതർ സെൻറ് പോളിൻെറ വിശ്വാസത്താൽ നീതീകരണം എന്ന സിദ്ധാന്തത്തിലേയ്ക്കു നേരിട്ടുള്ള പ്രവേശം നേടി, അതിൻെറ മൂലഅർത്ഥത്തിൽത്തന്നെ അദ്ദേഹം അതു് ഉടനെ ഗ്രഹിക്കുകയും ചെയ്തു,, ഹാൻസ് കുങ്ങ് പ്രസ്താവിച്ചു,

---

(continued from page 12)

This gives a glamour to people of other languages and countries, and in particular it provides a fascination for 'outher religions.' Christianity has had a lot of its unique wonder torn from it by the action of its followers in the twentieth century, and the disciples of Arnold Toynbee are legion, and like their master demand that Christianity should be de-moted to the position of being just another religion.

It is of course arguable that those Christian Theologians and writers who themselves are challenging the basic truths are not contributing to the strength of the Christian apology. If for instance you take on board all the teaching of Professor Bultmann about the authenticity of the sayings of Jesus of Nazereth you come pretty near to disposing of the Jesus of History with very little to put in his place. The Christian publisher must do his best in these conditions to be the objective umpire between the various schools of thought, and not to all himself with one school of fashionable teaching. The 'Death of God' school has not shaken British theological thought as much as it has the American. This is largely because of our national phlegmatic character and also because of our attitude to tradition. It is rather suprising that the 'death' should be so long delayed, and surely it must be exaggerated. If two thousand years familiarity with God has finally killed him off then we had better start worshipping him again and so recover his ascendancy in our lives.

**Important Share**

This leads me to mention a 'fashion' which quietly has off-set all the destructive fashions listed in this commentary. It is the growth of what is called the liturgical movement which religious publishers have had an important share in Its critics say it is a movement which only emphasises the in-grown and introspective character of the Christian church. Too much attention to the fine art of worship and liturgical niceties is not a healthy sign. So runs the argument. But never before in Christian history have the separated churches understood why it is that they worship in different ways, and what are the profound theological and sociological meanings to what is done in churches in the name of the same God and the same Jesus Christ. Publishers have helped this movement greatly by publishing different books of prayers, service orders and experimental liturgies. One series I know of at first hand the Ecumenical Studies in Worship has had a wide welcome in many countries because it has tried to live up to its title.

Whether the ecumenical movement in the next decade will have the same significance as it has had in the past decade time alone will tell. There are some signs that 'ecumenism' needs some fresh impetus in order to make itself relevant to the new generation. Questions of unity, for instance, are inclined to be boring to the youth of the churches, and as for those outside the organised churches they dismiss the whole business of church unity as phoney.

It may be the new fashion in 'theology' will be a rebellion of the laity against the frozen clericalism of the church which seems to have become a trade-union of the clergy and the clericalised laymen who work alongside the parsons. The structure of the church which itself it now being openly challenged by a new kind of layman who is not interested in keeping the church going but of letting Christianity loose in a materialistic and secular society.

How will all this be reflected in literature and reading? One thing is plain. A new market for publishers may be created if they are courageous enough to publish what the common man will read. The success of the 'Feed the Minds' campaign has been beyond what money it raised. It has made that phrase a part of our common Christian vocabulary both in this country and right round the world. What is done in print and paper now counts in the total Christian campaign, and in spite of the fashions and follies of theology print and paper will go on reflecting the living faith.

—British Weekly

Reg. No. K. 289

Licence No. 489

ചർച്ച് വീക്കിലി

# Fashions and Follies in Religious Publishing

**Cecil Northcott**

Writing on the eve of the Frankfurt International Book Fair I am astonished once again at the immensity and variety of this great Book Fair which has become the world's shop window for books. This year 2800 publishers have lined up their wares, and as usual the religious publishers are herded into their own ghetto but a ghetto which is as brilliantly fashioned in the best exhibition style as any other section in the Fair.

From an international view-point religion and religious subjects are in the front line. Far from demoting religion the men of Frankfurt put it in the main window. You do not have to burrow in the basement, as in some famous bookshops, for religious titles.

In Britain out of some 28,000 new titles and reprints published last year religion stood third. So it looks as if everyone connected with religious publishing and bookselling is on to a 'good thing.' Curiously enough alongside this big output of religious books goes the steady decline in the allegiance of the British people to the organised aspects of the Christian faith. The church is on the way out, but religion is on the way in and up.

That is the snappy way I heard the situation described recently. The British people appear to be abdicating from their allegiance to organised Christianity but avidly turning to reading and discussing the Christian faith, or at least the 'fashions and the follies' of the faith.

It is nothing new for the British people to take their religion and the religious ideas in sudden spasms of interest and at the same time refuse to abandon altogether the basic tenets of the Christian faith. Large numbers of scientific humanists, of course, have abandoned any faith they may once have had. The growth of an organised Humanist Movement is a sign of the times and the attraction of the Humanist 'creed' in which man is the centre-piece for the younger generation has to be reckoned with.

But the fact of the presence of 'humanism' in its various forms helps to stimulate religious discussion and the publishing and buying of religious books. If Christianity is on the way-out then something must be on the way-in. So runs the arguments.

The present is a healthy time for religious books because of the atmosphere of controversy, debate and argument. Long before 'Honest to God' smote the headlines the tide was running in the direction of some new understanding of the idea of God which could be intellectually respectable. We haven't got it yet but all the signs are that this generation is a seeking generation and what is more thoroughly New Testament than that?

I am often asked where all the discussion about God, and the easy bandying about of such phrases as the 'Death of God' constitute a major revolution in theological thought. I doubt it. I was very much struck by a simple phrase in David Jenkin's "Guide to the Debate About God" in which he said that there 'always has been a debate about God,' and so I presume there always will be.

The job of the religious publisher is to be alert enough to offer books which interpret in a constructive manner the basic truths of the Christian faith in the language of the times. Too many religious books are defensive books arguing from what to the authors are secure foundations and simply do not speak to the reader. They are 'authors' books' written for the author himself to read rather than the reader.

What is happening in the religious revolution is the appearance of authors who while not technical theologians know how to communicate to the modern reader. Religion is being rescured from the hands of the professionals and given into the keeping of the novelist, the controversialist, the TV pundit and the 'publicity person.' This is a healthy movement provided the new communicators have the humility to recognise that theology, the Bible, church history and Christian experience have built up over the last two thousand years a mighty corpus of knowledge which cannot all be jettisoned over-night.

You may question the truth of all this Christian stuff but to ignore it is an un-scientific attitude on the part of those who themselves accuse the Christian apologist of being un-scientific in his methods. The religious publisher comes in at this point. He must seek out books and authors intellectually respectable with integrity of purpose. Some of them won't be best-sellers but some will.

One of the effects of living through this period of fashions and follies in religion is the emergence of the demand for religious books on 'topics' which are sharply in the conscience of people. Youth wants a 'compassionate society.' It is tried to killing and preparing to kill. It want to succour and help regardless of creed or colour. So books on Race, Sex, Man-Woman Relations, Housing, Families, and a thousand different variations on these themes must go towards making up a religious publisher's list. This is religion for great masses of people who have never had any contact with the formalities of the Christian faith and are never likely to.

**No Frontiers**

While ideas have no frontiers people who propogate ideas are limited very often by national boundaries.

(continued on page 11)

Printed and Published by N. M. Abraham B. A at the Malayala Manaorma Press Kottayam